**കെ എം ഷെറീഫ്**

മേലേടത്ത് ആയിഷയുടെയും കക്കുഴി മാളിയേക്കൽ ഹാഷിമിന്റെയും മകനായി 1962 ഒക്ടോബർ 20ന് കോഴിക്കോട് ജില്ലയിലെ അത്തോളിയിൽ ജനിച്ചു. അത്തോളി ഗവണ്മെന്റ് എൽ പി സ്കൂൾ, കോഴിക്കോട് സെന്റ് ജോസഫ്സ് ഹയർ സെക്കണ്ടറി സ്കൂൾ, കോഴിക്കോട് മലബാർ ക്രിസ്ത്യൻ കോളേജ്, ദേവഗിരി സെന്റ് ജോസഫ്സ് കോളേജ്, ഹൈദരാബാദിലെ ഇംഗ്ലീഷ് ആൻഡ് ഫോറിൻ ലാംഗ്വേജ് യൂനിവേർസിറ്റി എന്നിവിടങ്ങളിൽ വിദ്യാഭ്യാസം, സൂറത്തിലെ വീർ നർമ്മദ് ദക്ഷിൺ ഗുജറാത്ത് സർവകലാശാലയിൽ നിന്ന് ഗവേഷണ ബിരുദം. മലയാളത്തിലും ഇംഗ്ലീഷിലും എഴുതും. മലയാളം, ഇംഗ്ലീഷ്, ഹിന്ദി, ഗുജറാത്തി, തമിഴ് എന്നീ ഭാഷകൾക്കിടയിൽ വിവർത്തനം ചെയ്യിട്ടുണ്ട്. തെരഞ്ഞെടുത്ത ഗുജറാത്തി ദളിത് രചനകളുടെ ഇംഗ്ലീഷ് വിവർത്തനങ്ങൾ സമാഹരിച്ച *Ekalavyas with Thumbs*, ഇംഗ്ലീഷിൽ ബഷീർ സാഹിത്യത്തിന്റെ ആദ്യത്തെ പഠനമായ *Kunhupaathumma's Tryst with Destiny*, ആനന്ദിന്റെ *മരുഭൂമികൾ ഉണ്ടാകുന്നത്,* ഖദീജ മുംതാസിന്റെ *ബർസ* എന്നീ നോവലുകളുടെ ഇംഗ്ലീഷ് വിവർത്തനങ്ങൾ എന്നിവയാണ് പ്രധാന കൃതികൾ. *ആൻ ഫ്രാങ്കിന്റെ ആൾമാറാട്ടങ്ങൾ* എന്ന പേരിൽ വിവർത്തന പഠനങ്ങളുടെ ഒരു ഓഡിയോ പുസ്തകവും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഭാര്യ: വിലങ്ങിൽ നാസിനി, മക്കൾ: നിഹാൽ, നേഹ. ഫോൺ: 9847144563. ഇ-മെയിൽ: kmsherrif@gmail.com

**ഉള്ളടക്കം**



കഥകൾ

# ആമുഖം

ഈ കഥകൾ ഞാൻ എഴുതിയുണ്ടാക്കി എന്ന് പറഞ്ഞാൽ സത്യമാകില്ല. എനിക്ക് വീണു കിട്ടിയതാണ്. ഒന്ന് കഴുകി തുടച്ച് മിനുക്കിയെന്ന് മാത്രം. വീട്ടിൽ നിന്നിറങ്ങിയാൽ എവിടെ നോക്കിയാലും കഥകളാണ്. നൂറു കണക്കിന് കഥകൾ എനിക്ക് വീണു കിട്ടിയിട്ടുണ്ട്. എട്ടെണ്ണം മാത്രമേ നിങ്ങളുടെ മുന്നിൽ എത്തിക്കാൻ കഴിഞ്ഞുള്ളൂ എന്നതിന് ക്ഷമ ചോദിക്കേണ്ടി വരുന്നു. അതെന്റെ പരാധീനതയാണ്.

ആദ്യകഥ എഴുതിയത് ഇരുപതാം വയസ്സിലാണ്. ബി എ യും എം എ യും പഠിച്ച കോഴിക്കോട് ദേവഗിരി കോളേജിലെ ഒരധ്യാപകനെ കേന്ദ്ര കഥാപാത്രമാക്കിയ ഒരു ഡിറ്റക്റ്റീവ് കഥ – "ഖലീൽ ജിബ്രാന്റെ ദാർശനിക ഗ്രന്ഥം". നിങ്ങൾ വിചാരിക്കാനിടയുള്ള പോലെ ഒരു ദർശനവും കഥയിൽ ഉണ്ടായിരുന്നില്ല. കോളേജ് ലൈബ്രറിയിൽ നിന്ന് ഖലീൽ ജിബ്രാന്റെ *പ്രോഫറ്റ്* കാണാതാകുന്നതും ദേവഗിരി ഷെർലക് ഹോംസ് അത് കണ്ടെത്തുന്നതുമാണ് കഥ. പിന്നെ കാൽ നൂറ്റാണ്ട് കാലം ഒരു കഥയും എഴുതിയില്ല. വീണു കിട്ടിയ കഥകൾ മനസ്സിൽ കുമിഞ്ഞു കൂടി. കഥകളിൽ ഓർമ്മകൾ വലിയ തോതിൽ തികട്ടി വരുന്നത് അത് കൊണ്ടായിരിക്കണം. 2011ലാണ് പിന്നെ കഥ എഴുതിയത് – "കൽക്കത്ത 2010" . അത് *മാധ്യമം* ആഴ്ചപ്പതിപ്പിൽ അച്ചടിച്ചു വന്നു. അതിന് ശേഷം ഏഴു കഥ കൂടി എഴുതി. ഇനി എഴുതാൻ കഴിയുമോ എന്നറിയില്ല.

വായിച്ച ആയിരക്കണക്കിന് കഥകളെക്കാൾ എനിക്ക് കടപ്പാട് ഉപ്പാപ്പയും ഉമ്മയും പറഞ്ഞു തന്ന കഥകളോടാണ്. പഴയ കഥകൾക്കെല്ലാം ഒരു സമകാലികത വരുത്തുന്ന രീതി ഉപ്പാപ്പക്ക് ഉണ്ടായിരുന്നു. ഉണ്ടന്റെയും ഉണ്ടിയുടെയും നരിമാമാന്റെയും കഥയിൽ ഉണ്ടനും ഉണ്ടിയും ഞങ്ങളുടെ വീട്ടിനടുത്തുള്ള അപ്പച്ചെട്ടിയരുടെ പീടികയിൽ നിന്ന് വെളിച്ചെണ്ണ വാങ്ങുന്ന സീനും മറ്റും ഉണ്ടാകും! രാമായണത്തെ പറ്റി കേൾക്കുന്നതിനു എത്രയോ മുമ്പ് തന്നെ കൈകേയി ശ്രീരാമന് പാര വെച്ച കാര്യം ഉമ്മയിൽ നിന്ന് കേട്ടറിഞ്ഞിരുന്നു. ജലകന്യക കടലിനടിയിലെ കൊട്ടാരത്തിലേക്ക് കൂട്ടിക്കൊണ്ടു പോയി നിത്യയൌവനം നൽകിയ കുട്ടി മുന്നൂറു വർഷം കഴിഞ്ഞു അച്ഛനെയും അമ്മയേയും കാണാൻ കരയിലെത്തി നാട്ടുകാരെ മുഴുവൻ അമ്പരപ്പിച്ച് അതിവൃദ്ധനാകുന്ന ജാപ്പനീസ് നാടോടിക്കഥയും ഉമ്മ പറഞ്ഞു തന്നതാണ്.

ഈ ചെറിയ സമാഹാരത്തിലെ ആദ്യത്തെ ആറ് കഥകൾ മാത്രമേ പഠനങ്ങൾ എഴുതിത്തന്ന രാജശ്രീ ടീച്ചറും (രാജശ്രീ ആർ) സോമേട്ടനും (എം എം സോമശേഖരൻ) കണ്ടിട്ടുള്ളൂ. കൊറോണക്കാലം ഇല്ലായിരുന്നെങ്കിൽ ആ കഥകൾ മാത്രമായി പുസ്തകം ഇറങ്ങുമായിരുന്നു. പ്രസിദ്ധീകരണം മുടങ്ങുകയും വീട് തടവാകുകയും ചെയ്തപ്പോൾ അവസാനത്തെ രണ്ടു കഥകൾ കൂടി എഴുതി.

രാജശ്രീ ടീച്ചർക്കും സോമേട്ടനമൊപ്പം, കഥകൾ വായിച്ച കുറിക്ക് കൊള്ളുന്ന വിമർശനങ്ങൾ നടത്തിയ ബാല്യകാല സഖാവ് ബൈജുരാജും ജീവിത പങ്കാളി നാസിനി ടീച്ചറും അടക്കമുള്ളവർക്കും ഇനി വായിക്കാൻ പോകുന്നവർക്ക് മുൻകൂറായും നന്ദി പറഞ്ഞു കൊണ്ട്,

ജനുവരി 2023

കെ എം ഷെറീഫ്

# കഥകൾ മാത്രമല്ലാത്ത കഥകൾ

**എം എം സോമശേഖരൻ.**

അറിഞ്ഞേടത്തോളം ഗിൽഗമേഷിന്റെ യാത്രകൾ തൊട്ടു തന്നെ മനുഷ്യൻ കഥകളെ കൂടെ കൂട്ടിയിട്ടുണ്ട്. പദ്യരൂപത്തിലെങ്കിലും ഭാരതീയ ഇതിഹാസങ്ങളും ഗ്രീക്ക് ഇതിഹാസങ്ങളുമെല്ലാം കഥകൾ തന്നെ. ഒരു പക്ഷെ ഇതിലുമെത്രയോ മുൻപ് നിയാണ്ടർതാലുകളുടെ ഗുഹാചിത്രങ്ങളിൽ പോലും മനസ്സിലെ കഥകൾ വായിച്ചെടുക്കാനായേക്കും. കഥകളെന്നാൽ ആധുനിക കഥകളല്ല. പ്രാചീന മനുഷ്യന് ചരിത്രവും ജീവിതവും സ്വപ്നങ്ങളും മതവും പിന്നീട് തത്വചിന്തയിലേക്ക് വളരാനിരുന്ന ജീവിത കാഴ്ചപ്പാടുകളും ശാസ്ത്രധാരണകളും എല്ലാമടങ്ങിയ അവന്റെ ജ്ഞാനലോകത്തിന്റെ സാകല്യമായിരുന്നിരിക്കണം കഥകൾ. മധ്യകാലത്ത് ഇവയോരോന്നും വിശേഷ ജ്ഞാനരൂപങ്ങളായി വിട്ടു പോരുന്നതിന്റെ ചരിത്ര പശ്ചാത്തലമാകണം ആധുനികകഥയുടെ തുടക്കങ്ങളെ രൂപപ്പെടുത്തിയത്. മനുഷ്യജീവിത പ്രവാഹത്തിന്റെ രേഖാചിത്രങ്ങളാണ് കഥകൾ എന്നും പറയാം. തിരിച്ച് ജീവിതത്തെ തന്നെ ഒരു മഹാകഥാസരിത്സാഗരമായും വായിക്കാം.

ഒരു സാധാരണ വായനക്കാരന്റെ നിരൂപണ ബുദ്ധിക്കപ്പുറം കഥകളെയും, സാഹിത്യത്തെ പൊതുവിലും ലക്ഷണശാസ്ത്രം വെച്ച് വിലയിരുത്താൻ പ്രാപ്തിയുള്ള ഒരാളല്ല ഇതെഴുതുന്നത്. മാത്രമല്ല, അംഗീകൃതനിയമങ്ങളും ലക്ഷണശാസ്ത്രങ്ങളുമെല്ലാം ലംഘിക്കപ്പെടുന്നിടത്താണ് എല്ലാ എഴുത്തിന്റെയും നവീനതയെന്ന കരുതുന്ന ഒരാളുമാണ്. അറിയാത്ത ജീവിതങ്ങളെ കുറിച്ചും അറിയുന്ന ജീവിതങ്ങളുടെ തന്നെ അറിയാത്ത ഭൂഭാഗങ്ങളെ കുറിച്ചുമൊക്കെ പുതുതായി നൽകുന്ന അറിവാണ് വായനയുടെ സൗന്ദര്യം. ജ്ഞാനസമ്പാദനമൂല്യം തന്നെയാകണം ആത്യന്തികമായി സാഹിത്യത്തിൻറെയും സൗന്ദര്യാംശത്തെ നിർണ്ണയിക്കുന്നതും. അത് ശാസ്ത്രത്തിന്റെയോ ചരിത്രത്തിന്റെയോ രാഷ്ട്രീയത്തിന്റെയോ ഒക്കെ ജ്ഞാനസമ്പാദനത്തിൽ നിന്ന് വ്യത്യസ്തമാണെന്ന് മാത്രം. മുന്നിലുള്ള കെ എം ഷെറീഫിന്റെ കുറച്ചു കഥകളെ മുൻനിർത്തിയാണ് ഈ ആലോചനകളെല്ലാം.

സാഹിത്യം ജീവിതം തന്നെയോ എന്ന വിവാദങ്ങളെല്ലാം മാറ്റി വെച്ചാലും. അവസാന വിലയിരുത്തലിൽ അതുൾക്കൊള്ളുന്ന ജീവിതം തന്നെയാണ് ഒരു നല്ല വായനക്കാരനെ എഴുത്തുമായി ബന്ധിക്കുക. എഴുപതുകളിൽ ചെന്നെത്തി നിൽക്കുന്നതും തുടർന്ന് വരുന്ന ഒന്ന് രണ്ട് ദശാബ്ദങ്ങളിൽ സജീവവുമായിരുന്ന നക്സൽബാരി പ്രസ്ഥാനത്തിന്റെ കാലമാണ് ഈ കഥകളിലെ ജീവിതപരിസരങ്ങളുടെ ആധാരകാലമെന്ന്

പറയാം. അങ്ങനെ സൂചിപ്പിക്കാത്തിടങ്ങളിലും അത് പരോക്ഷമായി ഉണ്ടെന്ന തോന്നും. ഈ കാലത്തെ മലയാളസാഹിത്യം നേരത്തെ തന്നെ എഴുതിയതുമാണ്. ഷെറീഫിന്റെ കഥകളെ വ്യത്യസ്തമാക്കുന്നത് ഇവയിലതൊരു പഴയ കാലം മാത്രമായോ ഗൃഹാതുരത്വമായോ ഒന്നുമല്ല നിൽക്കുന്നത് എന്നതാണ്. നേരെ തിരിച്ച് ഒഴിവാക്കേണ്ടതോ ഉച്ചാടനം ചെയ്യേണ്ടതോ ആയ ഒന്നായുമല്ല. ഷെറീഫിന്റെ എഴുത്തിന്റെ മുഖമുദ്രയായ പ്രസാദാത്മക നർമ്മത്തിൽ പോസ്റ്റ് നക്സലൈറ്റ് എന്ന് വേണമെങ്കിൽ ഒരാൾക്ക് വിളിക്കാവുന്ന കാലത്തിലും കാഴ്ചകളിലുമാണ് ഈ ഭൂതകാലത്തിന്റെ അടരുകൾ കെട്ടുപിണയുന്നത്. ഈ കഥകളുടെ സന്ദർഭങ്ങൾ വർത്തമാനമാണ്, ഭൂതമല്ല. അത് തന്നെയാണ് ഈ കഥകൾക്ക് അപൂർവമായ ഒരിടം പ്രദാനം ചെയ്യുന്നതും. ഒരു ക്ളീഷേ പോലെയായി 'പോസ്റ്റ്' എന്ന പ്രയോഗത്തെ അതിനു വന്നു ചേർന്ന പ്രത്യയശാസ്ത്രധ്വനികളെ ഒഴിവാക്കി വേണം വായിക്കുന്നതും.

ജീവിതത്തെ അതെങ്ങനെയോ, അതേ സ്വാഭാവികതയിൽ പറഞ്ഞു പോകുക എന്നതാണ് വർത്തമാനകാലത്തിന്റെ എഴുത്തുരീതി. ഒരു പക്ഷെ പുതിയ സിനിമകളിലാണത് കൂടുതൽ പ്രകടമാവുക. പുറമേക്ക് സ്വാഭാവികവും ലളിതവും എന്ന് തോന്നിക്കുന്ന ഈ ആഖ്യാനരീതിക്കകത്ത് വർത്തമാനത്തിന്റെ ഗൌരവപൂർവമായ പ്രശ്നങ്ങളും സമസ്യകളുമെല്ലാം ഉള്ളടങ്ങുന്നു എന്നതാണ് ഈ കഥകളുടെ പ്രാധാന്യം. ഭൂതത്തിൽ നിന്നോ ഭാവിയിൽ നിന്നോ തീർത്തും മുക്തമായ ഒരു വർത്തമാനമില്ല. വർത്തമാനത്തിന്റെ അതിഭൌതികത(metaphysics of the present)യായല്ല, മറിച്ച് ഭൂതത്തിൽ നിന്ന് ഭാവിയിലേക്കുള്ള സംക്രമണദശ മാത്രമായും വർത്തമാനത്തെ കാണാം. കഥകൾ കണ്ടെടുക്കുന്ന സന്ദർഭങ്ങൾ ആണവയെ അതിനു പ്രാപ്തമാക്കുന്നതും. ഉയർന്ന ഭൌതിക സംവാദങ്ങൾ വരെ അതേ പടി നല്ല കഥകളാക്കാമെന്ന് മലയാളിക്ക് പട്ടത്തുവിള നേരത്തേ കാണിച്ചു തന്നിട്ടുണ്ട്. യൂനിവേർസിറ്റി അധ്യാപകനായ ഷെറീഫ് തന്റെ വിദ്യാർഥികൾ കൂടിയായ പുതിയ തലമുറയുമായി നല്ല ബന്ധങ്ങൾ സൂക്ഷിക്കുന്ന ഒരാളാകണം. പുതിയ തലമുറ ജീവിതങ്ങളെ അസാധാരണമായ തെളിച്ചത്തോടെയും ഉൾക്കാഴ്ചയോടെയും ഈ കഥകൾ തിരിച്ചറിയുന്നു എന്നത് കൊണ്ടാണ് ഇങ്ങനെയൊരു തോന്നൽ.

കഥകളിൽ സംഭാഷണങ്ങളുണ്ട്. പലപ്പോഴും സംഭാഷണ പ്രധാനവുമാണവ. എന്നാൽ അവയിലെ യഥാർത്ഥ വിനിമയം പ്രകടമായ ഈ ഭാഷണങ്ങളല്ല. പുതിയതും പഴയതുമായ തലമുറകൾക്കിടയിൽ നടക്കുന്ന ബന്ധപാരസ്പര്യങ്ങളാണ്. പഴയ വിപ്ലവകാലങ്ങളിലെ തലമുറയും ഈ കഥകളിൽ എവിടെയും ഭൂതകാല വാഴ്ത്തുകളാകുന്നില്ല. പകരം അവരെങ്ങനെ പുതിയ കാലത്തിലൂടെ സഞ്ചരിക്കുന്നു എന്നതാണ് ഇവയിൽ പ്രധാനം. എടുത്തുകളയാൻ ആകാത്തവിധം വലിച്ചെറിഞ്ഞാലും പ്രത്യക്ഷപ്പെടാവുന്ന ഒരു പഴയ പ്രചാരണ നോട്ടീസ് പോലെയോ ചുമരെഴുത്ത് പോലെയോ അവർ പുതിയ ജീവിതങ്ങളിൽ ഇഴുകിച്ചേരുന്നു. തീർച്ചയായും കാലത്തിന്റെ രാസമാറ്റങ്ങളോടെ.

ഭൂതകാലത്തെ വെറും ശബ്ദാഘോഷങ്ങളാക്കാതെ ജീവിതങ്ങളിൽ ആവാഹിക്കുന്നവയാണ് ഈ കഥകളും പല കഥാപാത്രങ്ങളും; ചിലപ്പോഴെങ്കിലും കാലം ഉൾച്ചേർക്കുന്ന ഒട്ടൊരു പരിഹാസധ്വനികളോടെയെങ്കിലും.

നക്സലൈറ്റ് പ്രസ്ഥാനം തകർന്നുവെന്നു ഇന്ന് ഏകപക്ഷീയമായി വിലയിരുത്തുന്നത് ചരിത്രവിരുദ്ധമാകും. സമൂഹത്തെ മാറ്റുന്നതിനുള്ള ഒരു സമഗ്രരാഷ്ട്രീയ പ്രത്യയശാസ്ത്രം എന്ന നിലയിൽ അതിന്റെ അപ്രാപ്തിയും പരിമിതികളും സംഭവഗതികൾ പുറത്ത് കൊണ്ട് വന്നു എന്നതാണ് സത്യം. അപ്പോഴുമത് ജനാധിപത്യത്തിന്റെ വിവിധരൂപങ്ങളായി ചരിത്രത്തിൽ ഉൾച്ചേരുകയും തുടരുകയും ചെയ്യുന്നുണ്ട്. ജാതി, മതം, ലിംഗം, പരിസ്ഥിതി, പൌരാവകാശം, സമത തുടങ്ങി സാമൂഹ്യശരീരത്തിന്റെ നാനാമേഖലകളിൽ അതിന്റെ സ്വാധീനവും തുടർച്ചയും ഇപ്പോഴുമുണ്ട്. ഷെറീഫ് എഴുതുന്നത് കഥകളാണ്. കഥകളും, പൊതുവിൽ സാഹിത്യം തന്നെയും സൈദ്ധാന്തികാവിഷ്കാരങ്ങളല്ലെന്ന് മാത്രമല്ല, അങ്ങനെ ആകുന്നതോടെ അവ കഥകൾ അല്ലാതായി തീരുകയും ചെയ്യും. ഇതെല്ലാം ഉൾപ്പെടുന്ന ജീവിതഖണ്ഡങ്ങളാണ് അതെഴുന്നത്. ജീവിതഖണ്ഡങ്ങൾ എന്നാൽ പുറംകാഴ്ചകളുടെ വിശദാംശങ്ങളല്ല, കൂടുതലും അകങ്ങളാണ്. പുറം തന്നെയും പലപ്പോഴും അകങ്ങളുമായി കെട്ടുപിണഞ്ഞ ഒരു രാസസംയുക്തകമായാണ് കാണുക. ഈ കഥകളിലെ ഏറ്റവും പ്രകടമായ ഒരു വശം പെൺ/ആൺ ബന്ധങ്ങളുടെ സ്വച്ഛവും സ്വതന്ത്രവും സുതാര്യവുമായ ആവിഷ്കരണമാണ്. ഒളിഞ്ഞു നോട്ടമാകാത്ത ലൈംഗികതയും, സൌഹൃദവും പരമ്പരാഗത കുടുംബഘടനയിൽ ഒതുങ്ങാത്ത സദാചാര സങ്കൽപങ്ങളുമെല്ലാം ഈ കഥകൾ സ്വാഭാവികമായി എഴുതുന്നു. മാത്രവുമല്ല, ഇവയിൽ എല്ലാം കൂടുതൽ ഘനമുള്ള കഥാപാത്രങ്ങളും സ്ത്രീകളാണ്. 'റീനയുടെ മകൾ" എന്ന കഥ അവസാനിക്കുന്നത് ഇത്തരമൊരു രൂപാന്തരത്തെ കൂടി വെളിവാക്കി കൊണ്ടല്ലേയെന്നും തോന്നിക്കും. ലൈംഗികാക്രമണത്തിൽ നിന്ന് രക്ഷപ്പെട്ടു വന്ന ഇത്തു ഒരു പക്ഷെ പത്രങ്ങളിൽ വന്നേക്കാവുന്ന പീഡനം എന്ന വാക്കിനെ കളിയാക്കി, അവളെക്കാൾ കലാപകലുഷിതമായ ഒരു ജീവിതത്തിനുടമയായ അമ്മ റീനയോട് ചോദിക്കുന്നു: "അമ്മ പണ്ട് പാടിയ സാർവദേശീയഗാനത്തിലില്ലേ - ഭൂമിയിലെ പീഡിതരേ, നിങ്ങൾ ഉണരുവിൻ. ബസ്സിലെ തോണ്ടൽ മുതൽ ബലാൽസംഗം വരെ അനുഭവിക്കുന്ന പെണ്ണുങ്ങള് ഉണരുന്ന കാര്യാണോ പറഞ്ഞത്?". "ഞാൻ റീനയെ നോക്കി. റീനയുടെ ചുണ്ടിലെ ചിരി പതിനാലാം രാവുദിച്ച പോലെ പരക്കുകയാണ്". അപ്പോഴും പതിനാലാം രാവിന്റെ ഒരു കാൽപനിക ബിംബത്തിലേക്കത് സംക്രമിച്ചെത്തുന്നുണ്ട്. ബൌദ്ധിക വ്യാപാരങ്ങളും ബഷീറിന്റെ 'നീലവെളിച്ചം' പോലെ നിലാവ് പരത്തുമ്പോഴാണല്ലോ പലപ്പോഴും കഥ കഥയാകുന്നത്.

കഥകൾക്കെല്ലാം ആന്തരിക ലോകത്ത് ഒരൈക്യം തോന്നിക്കുമ്പോഴും ഇതിലെ ആറു കഥകളും ആറു പശ്ചാത്തല ലോകങ്ങളിലാണ് നടക്കുന്നത്. വ്യത്യസ്ത ജീവിത നിലവാരങ്ങളിൽ ആകുമ്പോഴും നേരിടുന്ന പ്രശ്നങ്ങൾ വിഭിന്നങ്ങളാകുമ്പോഴും

സ്ത്രീജീവിതത്തിന്റെ അകം പൊരുളിൽ കാണുന്ന അസാമാന്യമായ സാദാത്മ്യം ഈ കഥകൾ എടുത്ത് കാട്ടുന്നുണ്ട്. പണിക്ക് പോകാൻ ഒരു റ്റുവീലറിനു വേണ്ടി വിൽക്കാൻ താലിമാലയുണ്ടല്ലോയെന്നു സമാധാനിക്കുന്ന സെയിൽസ് ഗേൾ പ്രജിതയും, ലൈംഗികതയെ ഒരു വിശുദ്ധപശുവായി കാണാത്ത ഫ്രീലാൻസ് പത്രപ്രവർത്തക രജനിയും, ദുരിത ജീവിതത്തിൽ നിന്ന് കരപിടിച്ച ശേഷം പണ്ടൊരിഷ്ടം തോന്നിയവനെ കൂടെപ്പൊറുക്കുന്നോ എന്ന് ക്ഷണിക്കുന്ന സുഹ്റയുമെല്ലാം വേണമെങ്കിൽ വളരെ സാധാരണമായി ജീവിക്കുന്നു എന്ന് പറയുമ്പോഴും വ്യത്യസ്തമാകുന്നത് ഈ അകംപൊരുളിന്റെ ഘടന കൊണ്ടാണ്: ഉറൂബിന്റെ രാച്ചിയമ്മയുടെ ബഹുവിധമായ പുതിയ ജീവിതങ്ങൾ. മറ്റെന്തിനേക്കാളും ഈ കഥകൾ മനസ്സിൽ താങ്ങുക ഇവയിലെ സ്ത്രീ കഥാപാത്രങ്ങളുടെ ഗരിമയാലാകും. വ്യക്തിത്തത്തിന്റെ തിടമ്പെടുത്ത് നിൽക്കുന്ന ഒറ്റയാളെന്നു തോന്നിക്കുമ്പോഴും സഹജീവിതങ്ങളോടും സൗഹൃദങ്ങളോടുമെല്ലാം അവർ പ്രകടിപ്പിക്കുന്ന പരിഗണനയും ഊഷ്മളതയുമെല്ലാം മലയാളിക്ക് അത്രതന്നെ ഇനിയും പരിചിതമല്ലാത്ത വ്യക്തിസ്വത്വങ്ങളെയാണ് ആവിഷ്കരിക്കുന്നതെന്നു തോന്നും. അതുവഴി പുതിയ മനുഷ്യബന്ധങ്ങളും. അത് കൊണ്ട് തന്നെയാകണം ഇവയിലെ സെക്കുലർ കുടുംബബന്ധങ്ങൾ വരെ അത്ര മേൽ സ്വാഭാവികമായിരിക്കുന്നതും - മൂർദ്ധാവിൽ പഴയൊരു മുറിപ്പാട് അവിടെയുണ്ടെങ്കിലും. ഏതെങ്കിലുമൊരു പുരോഗമനവാദി ആഗ്രഹിക്കുകയോ സ്വപ്നം കാണുകയോ ചെയ്യുന്ന ആദർശ സ്വപ്നങ്ങളായല്ലാതെ സ്വാഭാവികമായി അവ കഥയിൽ ഇഴചേർന്നു നിൽക്കുന്നു. ഞങ്ങളുടെ തലമുറക്ക് അത്ര പരിചിതമോ എളുപ്പം പൊരുത്തപ്പെടാവുന്നതോ അല്ലാത്ത പുതിയ കാലത്തിന്റെയും ജീവിതങ്ങളുടെയും കണ്ണാടികൾ കൂടിയാകുന്നു ഈ കഥകൾ എന്നതാണ് ഒരു വായനക്കാരനെന്ന നിലയിൽ ഈ ലേഖകനെ ഇവയിലേക്ക് അടുപ്പിക്കുന്നത്.

ഈ ലേഖകൻ കൂടി അരങ്ങിലുണ്ടായിരുന്ന ഒരു ഹ്രസ്വഭൂതകാലത്തിന്റെ ഓർമ്മപ്പെടുത്തലുകൾ ഈ കഥകളിൽ ആവർത്തിച്ച് വരുന്നു എന്ന വ്യക്തിനിഷ്ഠമായ കാരണമല്ല , തീർച്ചയായും, ഈ കഥകളെ നല്ല കഥകൾ എന്ന് പറയാൻ പ്രേരിപ്പിക്കുന്നത്. ഭൂതകാലത്തെ വെട്ടിമാറ്റുകയോ മഹത്വവൽക്കരിക്കുകയോ ചെയ്യാതെ തന്നെ അവ പുതിയ കാലത്തെ ജീവിതങ്ങളെ എഴുതുന്നു എന്നതാണ്. ഈ ചരിത്രകാലത്തിലൂടെ കൂടി സഞ്ചരിച്ചാണ് വർത്തമാനകാലത്തിന്റെ ഗരിമയുള്ള വ്യക്തിത്തങ്ങളിലേക്കും ജീവിതങ്ങളിലേക്കും സമൂഹം നടന്നെത്തിയത് എന്ന ഓർമ്മപ്പെടുത്തലുകൾ മറവിക്കെതിരായ ഒരു പ്രതിരോധം പോലെയാണ് ഈ കഥകളിൽ ഔഷധികൾ ആകുന്നത്. പട്ടിണിയുടെ തടവുകാരെ ഉണർത്താൻ ആഹ്വാനം ചെയ്യുന്ന കമ്മ്യൂണിസ്റ്റ് സാർവ്വദേശീയഗാനത്തിലെ വരികളായാലും, ആർ ഇ സി (ഇന്നത്തെ എൻ ഐ ടി) യുടെ ചുമരിൽ ചുമരെഴുത്ത് നടത്തുന്ന ഇന്ന് ജീവിച്ചിരിക്കുന്നവരും അല്ലാത്തവരുമായ അന്നത്തെ ചെറുപ്പക്കാരായാലും, ജിയാങ് ജിങ്ങും സാംസ്കാരിക വിപ്ലവവുമടക്കം ചീനയുടെയും ലോകത്തിന്റെയും മാവോക്കാലമായാലും, പ്രക്ഷുബ്ധമായിരുന്ന പഴയ കൽക്കത്തയായാലും, എല്ലാം കഴിഞ്ഞു പോയ ഓർമ്മകൾ മാത്രമല്ലാതെ വർത്തമാനത്തിലേക്ക് സംക്രമിക്കുന്ന

ജീവിതങ്ങളാകുന്ന ഈ കഥകളിൽ എന്നതാണ് ഇവയുടെ ജൈവികത. ഏത് ഇരുട്ടിനെയും ഒറ്റക്കായാലും തലയുയർത്തി തന്നെ നേരിടാനിറങ്ങുന്ന റീനയെ പോലെ ആ കാലം രൂപപ്പെടുത്തിയ വ്യക്തിത്തങ്ങൾക്ക് തുടർച്ചയുണ്ടാകാതെ വയ്യെന്നും ഈ കഥകൾ പറയും.

# സാധാരണദൃശ്യങ്ങളുടെ കഥകൾ

രാജശ്രീ ആർ

അതിസാധാരണമായ ജീവിതമാണ് കെ എം ഷെറീഫിന്റെ കഥകളുടെ അരങ്ങും അണിയറയും.  മഹത്വൽക്കരിക്കപ്പെട്ട ജീവിതമോ അതിനുള്ള സാദ്ധ്യതകളോ ഈ കഥകൾ അന്വേഷിക്കുന്നില്ല.  ചിരപരിചിതമായ വഴികളിലൂടെയുള്ള അലസമായ നടത്തമായോ നിരന്തരമായി ഇടപഴകുന്ന മനുഷ്യരുമായുള്ള ഭാഷണങ്ങളായോ അവ രൂപം മാറുന്നുണ്ട്.  ആഖ്യാനത്തിന്റെ പാരമ്പര്യരീതികളോ ഴാനറുകളെ കുറിച്ചുള്ള വിധി നിർണ്ണയങ്ങളോ ബാധിക്കാത്ത തരത്തിൽ പുറമേ ഉദാസീനങ്ങളാണവ.  എന്നാൽ സ്വാഭാവികമായ സഞ്ചാരങ്ങൾക്കിടയിൽ വെളിപ്പെടുന്ന ദേശചരിത്രങ്ങളും ദൈനംദിന ജീവിതവും ഈ കഥകളെ വേറിട്ട് നിറുത്തുന്നു. നീണ്ട കാലയളവല്ല, ജീവിതത്തിന്റെ ചെറിയ ഇടവേളകളാണ് അവയുടെ സമയം.

'മുടിച്ചിയായ പുത്രി' എന്ന കഥയിൽ രജനിയുടെയും സുഹൃത്തുക്കളുടെയും ഒരു ദിവസത്തെ ജീവിതമുണ്ട്. 'കൽക്കത്ത 2010', 'സ്മിതയുടെ ട്യൂഷൻ കുട്ടികൾ', 'ഭൂതായ്മ' എന്നീ കഥകളും ഇതേ സമയപരിധിയിലുള്ളതാണ്. 'ഇമ്മിണി ബല്ല്യ രണ്ട്', 'റീനയുടെ മകൾ' എന്നീ കഥകളിൽ ഭൂതകാലം പിന്നണിയിലുണ്ട്.  എങ്കിലും അവയെ വർത്തമാനത്തിന്റെ ഒന്നോ രണ്ടോ ബിന്ദുവിൽ തടുത്തു നിർത്തിയിരിക്കുന്നത് കാണാം. 'കൽക്കത്ത 2010' ഇതേ ഭൂതകാലത്തെ ആകുലതയോടെ വീക്ഷിക്കുന്നുണ്ട്. വിവിധകാലങ്ങളുടെ മുഖാമുഖമാണ് ഈ കഥകളുടെ പൊതു സവിശേഷതകളിലൊന്ന്.

ഭാഷയെ സവിശേഷമായി ചർച്ചക്കെടുക്കുന്നുണ്ട് ഈ കഥകൾ. സൈദ്ധാന്തികചർച്ചകളായല്ല അവ രൂപപ്പെടുന്നത്; ഒറ്റയൊറ്റപ്പദങ്ങൾ വഹിക്കുന്ന ചരിത്രഭാരത്തെക്കുറിച്ചുള്ള സൂചനകളായാണ്. ഗൃഹാതുരത്വം, കുറ്റകൃത്യം, ഇമ്മിണിബല്ല്യരണ്ട്, ചുള്ളിക്കാട്, ഗോകൃമാ(ഗോപാലകൃഷ്ണൻ മാഷ്), പെയിടരൈനെസ് , ആർത്തവവിരാമം, ദെഷാവൂ സിന്ഡ്രോം, തുടങ്ങിയ പദങ്ങൾ പ്രത്യക്ഷപ്പെടുന്ന സന്ദർഭങ്ങൾ ഉദാഹരണം. 'ഗൃഹാതുരത്വം' ഏറ്റവും വൈയക്തികമായി പ്രയോഗിക്കുമ്പോൾ 'കുറ്റകൃത്യ'ത്തിനു രാഷ്ട്രീയമാനമാണുള്ളത്.

'രതിമൂർച്ഛയോട് ഗൃഹാതുരത്വം ഉണ്ടാക്കിത്തരുന്നവൻ എന്ന് കാല്പനിക മലയാളത്തിൽ ആരെയെകിലും വിശേഷിപ്പിക്കാമെങ്കിൽ അത് സജീഷിനെയായിരിക്കും' ('മുടിച്ചിയായ പുത്രി')

'ഞാനും നാസറും എന്തോർത്തിട്ടാണ് ഗ്രഹാതുരത്വം കൊള്ളേണ്ടത് എന്ന് ഓർത്തു നോക്കിയതാ'

'കല്യാണം കഴിക്കുന്നത് കുറ്റകൃത്യമൊന്നുമല്ലല്ലോ'

'കുറ്റകൃത്യമല്ലാതെ വേറൊരു വാക്കും സ്മിതക്ക് കിട്ടിയില്ലേ?'

'റിവൊല്യൂഷൻ ഈസ് നോട്ട് എ ക്രൈം' ('സ്മിതയുടെ ട്യൂഷൻകുട്ടികൾ')

ഗ്രഹാതുരത്വം, കുറ്റകൃത്യം എന്നീ വാക്കുകളുടെ ആവർത്തിച്ചുള്ള ഉപയോഗം വഴി വൈയക്തികതയിൽ നിന്ന് സൂക്ഷ്മരാഷ്ട്രീയത്തിലേക്ക് കഥ അനായാസം നടന്നെത്തുന്നത് കാണാം.

'മുടിച്ചിയായ പുത്രി' യിലും സമാനമായ പ്രമേയ പരിചരണം കാണാം. രജനിയെന്ന കഥാപാത്രം സാമ്പ്രദായികമായ സ്ത്രീമാതൃകകൾക്കൊപ്പിച്ച രൂപം കൊണ്ടതല്ല. സ്വന്തം ജീവിതത്തിനുമേൽ അധികാരിയാണ് രജനി. പ്രണയത്തെയും ലൈംഗികതയെയും അവയർഹിക്കുന്ന പ്രാധാന്യം മാത്രം നൽകി മാറ്റി നിർത്തുന്നുണ്ട് അവൾ. അവ ജീവിത്തത്തിന്റെ നിരവധി ഭാവങ്ങളിൽ ചിലത് മാത്രമാണെന്ന് കഥ സ്ഥാപിക്കുന്നുണ്ട്. അതിവൈകാരികത സ്പർശിക്കാത്ത വിധത്തിൽ ജനാധിപത്യപരമാണ് സ്ത്രീപുരുഷബന്ധങ്ങളുടെ കാര്യത്തിൽ അവളുടെ നിലപാടുകൾ. സ്വത്വരാഷ്ട്രീയവും വിവരസാങ്കേതികഥയും ആക്റ്റിവിസവും ഈ കഥയുടെ പശ്ചാത്തലമാണ്. ഒരു കൂട്ടം പുരുഷന്മാരോടൊപ്പം ഒരു സ്ത്രീ മുറി പങ്കിടുന്നതുമായി ബന്ധപ്പെട്ട അങ്കലാപ്പിലേക്ക് സ്വാഭാവികതയോടെ കഥ ചെന്നെത്തുന്നുണ്ട്.

ലളിതവൽക്കരണം ഈ കഥകളുടെ പൊതുസ്വഭാവമാണ്. അത് പക്ഷെ അവയുടെ രാഷ്ട്രീയവുമാണ്. ദൈനംദിനജീവിതത്തെ വിശദമായി രേഖപ്പെടുത്തികൊണ്ടാണ് ഈ കഥകൾ അവയുടെ രാഷ്ട്രീയത്തോട് നീതി പുലര്ത്തുന്നത്. വ്യക്തിപരതയും ഇതേ രാഷ്ട്രീയത്തിന്റെ ഭാഗമായാണ് ഈ കഥകളിൽ കടന്നു വരുന്നത്. ഏറ്റവും വൈയക്തികമായ അനുഭവങ്ങളുടെ പശ്ചാത്തലത്തിലാണ് അവയുടെ സൂക്ഷ്മരാഷ്ട്രീയത്തെ സ്ഥാപിച്ചിരിക്കുന്നത്.

രാഷ്ട്രീയം എന്ന വാക്ക് അക്ഷരാർത്ഥത്തിലും ആശയാർത്ഥത്തിലും പ്രവർത്തിക്കുന്ന കഥയാണ് 'കൽക്കത്ത 2010'. അൺ-എയിഡഡ് സ്കൂളിൽ പഠിച്ച, വിദ്യാർത്ഥി രാഷ്ട്രീയത്തിന്റെ നാലയലത്ത് കൂടി പോയിട്ടില്ലാത്ത, പത്രം പോലും ശരിക്ക് വായിക്കാത്ത മകൻ അപ്രതീക്ഷിതമായി 'കട്ടിയുള്ള വാക്കുകൾ' പറയുന്നത് കേട്ട് ഞെട്ടുന്ന അച്ഛൻ ഈ കഥയിലുണ്ട്. താൻ മനഃപൂർവം മറന്ന ഭൂതകാലം മകനിലൂടെ പുനരാവിഷ്കരിക്കപ്പെടുന്നത് അയാൾ നിസ്സഹായനായി കണ്ടു നിൽക്കുന്നു. അച്ഛന്റെ തലമുറ നിർലോപം ഉപയോഗിച്ചിരുന്ന സുപരിചിതമായ പദങ്ങൾ രാഷ്ട്രീയാംശവും

ചരിത്രാംശവും ചോർത്തപ്പെട്ട നിലയിലാണ് മകൻ ഉരുവിടുന്നത്. അത് അവനിലെ രോഗാവസ്ഥയാണെന്നു വരെ ചിന്തിക്കുന്നുണ്ട് അച്ഛൻ . ചരിത്രം രോഗാതുരമായ പ്രവർത്തിക്കുന്ന മുഹൂർത്തങ്ങൾ ഈ കഥയിൽ വേറെയുമുണ്ട്.

' 'ഓൻ എന്തൊക്കെയോ നൊടിയുന്നു'. ജലജയുടെ ശബ്ദം വല്ലാതെ പതറിയിരുന്നു. മധ്യസ്ഥായിയിലുള്ള ഒരു മതപ്രഭാഷണം പോലെയോ രാഷ്ട്രീയപ്രസംഗം പോലെയോ ഏകതാനമായിരുന്നു അവന്റെ ശബ്ദം'.

'തലേന്ന് വൈകുന്നേരം ജീവൻ പറഞ്ഞതെല്ലാം എവിടെയോ കേട്ടതാണെന്നു മനസ്സ് പറയുന്നു. തിരിച്ചറിയാനാകാത്ത അസുഖകരമായ ഓർമ്മകൾ തേട്ടി വരുന്നുണ്ടോ?'

'ഇമ്മിണി ബല്ല്യ രണ്ട്' എന്ന കഥാനാമം 'ബാല്യകാലസഖി'എന്ന കൃതിയെ ഓർമ്മിപ്പിക്കും. സുഹറ എന്ന് തന്നെയാണ് നായികയുടെ പേര്. സുഹറയുടെ ആദ്യമാതൃകക്ക് ഉള്ളത്ര ഇല്ലെങ്കിലും ജീവിതദുരിതങ്ങൾ കൊണ്ട് വിവശയാണ് ഈ സുഹറയും. എന്നാൽ സധൈര്യം പ്രതികൂല പരിസ്ഥിതികളെ നേരിടുന്നുണ്ട് അവൾ. നർമ്മബോധമുള്ള സ്ത്രീയാണ്. ബഷീറിന്റെ സുഹറയെ അപേക്ഷിച്ച യാഥാർഥ്യബോധവും കൂടുതലുണ്ട്. 'കോഴിക്കോട് വരെയൊന്നും പോകണ്ട, ഇന്റെ കൂടെ കെടന്നോ, പൈസയൊന്നും തരണ്ട' എന്ന് ആഖ്യാതാവിനോട് പറയത്തക്ക സ്വാതന്ത്ര്യവും അവൾക്കുണ്ട്. ഇത്തരം സൂചനകളിലൂടെ പഴയ സുഹറയുമായുള്ള വിരുദ്ധബന്ധത്തെ കഥ വിശദീകരിക്കുന്നു. ഉണങ്ങി നിൽക്കുന്ന ഒരു അരളിച്ചെടിയുടെ ദൃശ്യം കഥയെ വീണ്ടും 'ബാല്യകാലസഖി'യിൽ കൊണ്ട് ചെന്ന് നിർത്തുന്നുണ്ട്. 'തോട്ടക്കാരൻ നോക്കിയതാ, ഇനി നനച്ചിട്ട് കാര്യംല്ല. അത് പോയി' എന്ന സുഹറയുടെ അവസാനവാക്യം അവളുടെ ജീവിതാവസ്ഥകളെ മൊത്തത്തിൽ ധ്വനിപ്പിക്കുന്നുണ്ട്. നീണ്ട കാലയളവ് പ്രത്യക്ഷപ്പെടുന്ന കഥ കൂടിയാണ് ഇത്. ഈ ദൈർഘ്യമാണ് 'ബാല്യകാലസഖി' എന്ന പൂർവമാതൃകയിലേക്ക് കഥയെ ചേർത്ത് വയ്ക്കുന്നത്.

ദേശവും ഭാഷയും ചരിത്രവും കാലവും വിവിധ കോണുകളിൽ പ്രത്യക്ഷപ്പെടുന്നുണ്ട് ഈ സമാഹാരത്തിലെ കഥകളിൽ. അയത്നലളിതമായി അത് സാധിക്കുന്നുവെന്നതാണ് അവയുടെ പ്രത്യേകത.

# കൽക്കത്ത 2010

ഡിപ്പാർട്ട്മെന്റിൽ അന്നും കടലാസുകളുമായുള്ള യുദ്ധമാണ്. നാക് സന്ദർശനത്തിന്റ മുന്നോടിയായ കോലാഹലങ്ങളായിരുന്നു ക്യാമ്പസ്സിലാകെ. ഞങ്ങളുടെ പ്രൊഫൈലിന്റെ പണി പോലും തീർന്നിരുന്നില്ല. ഇനി ആകെയുള്ളത് മൂന്ന് ദിവസമാണ്. ദിവസവും രാവിലെ നേരത്തേ തന്നെ പണി തുടങ്ങിയാലേ എല്ലാം ഒരു പരുവത്തിലാക്കാൻ കഴിയൂ എന്ന സ്ഥിതിയായിരുന്നു. ഇതൊന്നും പോരാഞ്ഞ് പതിനൊന്ന് മണിക്ക് പി ജി ബോർഡ് ഓഫ് സ്റ്റഡീസിൻറെ യോഗവും. യോഗം കഴിഞ്ഞ് കേൻറീനിൽ ചെന്ന് ഉച്ചഭക്ഷണം കഴിച്ചെന്ന് വരുത്തി തിരിച്ച് ഡിപ്പാർട്ട്മെന്റിൽ എത്തിയപ്പോഴാണ് മൊബൈലിൽ ജലജയുടെ വിളി വന്നത്. സമയം രണ്ടര കഴിഞ്ഞിരുന്നു. അത്യാവശ്യത്തിനല്ലാതെ വിളിക്കുന്ന പതിവ് ജലജക്കില്ലാത്തതു കൊണ്ട് ഞാൻ അല്പം പരിഭ്രമിച്ചു. കാര്യം അത്ര നിസ്സാരമായിരുന്നില്ല. 'ഓൻ എന്തൊക്കെയോ നൊടിയുന്നു.' ജലജയുടെ ശബ്ദം വല്ലാതെ പതറിയിരുന്നു. 'ഉറക്കത്തിലൊന്നുമല്ല', എൻറെ ചോദ്യത്തിന് ഉത്തരമായി ജലജ പറഞ്ഞു. 'ഭക്ഷണം കഴിച്ചതിനുശേഷം തന്നെ. ഒന്നു വേഗം വരണം.' എൻറെ പരിഭ്രമം കൂടി. രാവിലെ പോരുന്നവരെ ഒന്നുമുണ്ടായിരുന്നില്ലല്ലോ. എന്താണ് സംഭവിച്ചത്?

തലേന്ന് രാവിലെയാണ് ജീവൻ കൽക്കത്തയിൽ നിന്ന് എത്തിയത്. സെമസ്റ്റർ കഴിഞ്ഞിരുന്നില്ല. ദുർഗ്ഗപൂജക്കുള്ള നീണ്ട അവധിയായിരുന്നു. പ്രൊഫഷനൽ കോഴ്സായാലും എന്തു കോപ്പായാലും ബംഗാളികൾക്ക് ദുർഗ്ഗപൂജ എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. വളരെ നേരത്തെ ബുക്ക് ചെയ്ത ബജറ്റ് ഫ്ളൈറ്റിൽ ഉച്ചതിരിഞ്ഞ് പുറപ്പെട്ട് രണ്ടു മണിക്കൂർ കൊണ്ട് മദിരാശിയിൽ വന്നിറങ്ങി രാത്രിയിലെ മെയിലിന് കയറിയതുകൊണ്ട് യാത്രയിലെ സമയനഷ്ടം ഉണ്ടായില്ല.

ഒരു പാട് എൻട്രൻസ് കോച്ചിങ്ങും മറ്റ് തയ്യാറെടുപ്പുകളും കഴിഞ്ഞിട്ടും അവസാനം വെയിറ്റിങ് ലിസ്റ്റിന്റെ വരമ്പത്തു നിന്ന് അകത്തേക്ക് വീണതാണ് ജീവൻ. മാർക്കറ്റിങ് തന്നെ കിട്ടിയത് വലിയ ഭാഗ്യമായിട്ടാണ് എല്ലാവരും കരുതിയത്. ബിസിനസ്സ് മേനേജ്മെന്റിൽ വലിയ താൽപര്യം അവനുണ്ടായിരുന്നില്ല. ബി.ടെക്. കഴിഞ്ഞ് ജോലിയിൽ കയറാത്ത പലരേയും പോലെ ചുറ്റിത്തിരിഞ്ഞ് അവിടെയെത്തുകയായിരുന്നു. പ്രവേശനസമയത്ത് ഞാനും ജലജയും ജമീലയും അവൻറെകൂടെ പോയിരുന്നു. കൽക്കത്ത കാണാനുള്ള ഏറെക്കാലത്തെ ആഗ്രഹം അങ്ങനെ സാധിച്ചു.

കൽക്കത്താവിശേഷങ്ങൾ ചോദിക്കാനും പുതുതായി വളർത്തിയ ഊശാന്താടി ചൂണ്ടി ജീവനെ കളിയാക്കാനും ജമീല വീട്ടിൽ ഉണ്ടായിരുന്നില്ല. ഒമ്പതുമണിക്ക് മിഡ്ടേം

ടെസ്റ്റുള്ളതു കൊണ്ട് അവൾ നേരത്തേ ഇറങ്ങിയിരുന്നു. കുളിച്ച് ചായ കുടിച്ച് ജീവൻ നേരെ പോയത് കമ്പ്യൂട്ടറിൻറെ അടുത്തേക്കാണ്. കുറച്ചുനേരം നെറ്റ് നോക്കിയതിന് ശേഷം മൊബൈലിൽ കൂട്ടുകാരെ വിളിച്ച് കുറേനേരം സംസാരിച്ചു. അപ്പോഴേക്കും എനിക്ക് യൂനിവേർസിറ്റിയിൽ പോകാൻ സമയമായി. ഇതിനിടയിൽ ജലജ പോയിക്കഴിഞ്ഞിരുന്നു. അവൾ ജോലി ചെയ്യുന്ന കോളേജിലേക്ക് കുറച്ചുകൂടി ദൂരമുണ്ട്. വൈകുന്നേരം ഞാൻ തിരിച്ചെത്തിയപ്പോൾ ജീവൻ വീട്ടിലുണ്ടായിരുന്നില്ല. പഴയ കൂട്ടുകാരുടെ കൂടെ ചുറ്റിയടിച്ച് ഒരു സിനിമയെല്ലാം കണ്ട് തിരിച്ചെത്തിയപ്പോൾ ഒമ്പതരയായി. ഭക്ഷണം കഴിക്കാനിരുന്നപ്പോഴാണ് കൽക്കത്ത വിശേഷങ്ങൾ ചോദിച്ചറിയാൻ സമയം കിട്ടിയത്. കൽക്കത്തയുടെ പുതിയ പകിട്ടായിരുന്നു ജീവന് കൂടുതലും പറയാനുണ്ടായിരുന്ന വിഷയം. മെട്രോയും ഷോപ്പിങ് മോളുകളും ഫ്ളൈ ഓവറുകളും കൽക്കത്തയെ ഒരു സ്വപ്നനഗരിയാക്കിയത് ഞാനും ജലജയും ജമീലയും നേരിൽ കണ്ടതാണ്. ഫാസ്റ്റ് ഫുഡിന്റെ വിലക്കുറവും ബംഗാളി വിദ്യാർത്ഥികൾ അത്ര വലിയ ബുദ്ധിരാക്ഷസരല്ല (പഴയ ബംഗാളി നോവലുകൾ വായിച്ചുണ്ടായ തെറ്റിദ്ധാരണയാണ്) എന്നതും, ഹോസ്റ്റലിൽ ഭക്ഷണത്തിന് ദിവസവും മീനുണ്ടാകും എന്നതും ഞങ്ങൾക്ക് പുതിയ അറിവായിരുന്നു. ബിസിനസ്സ് മേനേജ്മെന്റ് മണ്ടൻമാർക്ക് പറ്റിയ വിഷയമാണ് എന്ന് ഉറച്ചു വിശ്വസിക്കുന്ന ജമീലക്ക് (അവൾ പഠിക്കുന്നത് ജേണലിസത്തിനാണ്) ആങ്ങളയുടെ ക്യാമ്പസ് വിശേഷങ്ങൾ കേൾക്കാൻ, പക്ഷെ, വലിയ രസമായിരുന്നു.

ജലജയുടെ വിളി എൻറെ സമനില തെറ്റിച്ചെങ്കിലും ഉടനെ പുറപ്പെടാവുന്ന സ്ഥിതിയായിരുന്നില്ല. ഒരുവിധം ചില കാര്യങ്ങൾ ചെയ്ത് ബാക്കിയുള്ളത് മറ്റുള്ളവരെ ഏൽപിച്ച് മൂന്നരക്ക് ഞാനിറങ്ങി. വീട്ടിലെത്തിയപ്പോൾ നാലര കഴിഞ്ഞിരുന്നു. ജലജയോട് ഒന്നും ചോദിക്കാൻ നിൽകാതെയാണ് ജീവൻറെ മുറിയിലേക്ക് കയറിയത്. അവൻ ഉറങ്ങുകയായിരുന്നു. തിരിച്ച് സ്വീകരണമുറിയിലേക്ക് വന്നപ്പോൾ ജലജ നടന്നതെല്ലാം പറഞ്ഞു. ഉച്ചഭക്ഷണം കഴിഞ്ഞ് ഒന്ന് മയങ്ങാൻ കിടന്നപ്പോൾ ഉറക്കത്തിന് കുറുകെ ഒരു ശബ്ദം ചാടിവീണു. ജീവൻ ഏതോ പുസ്തകത്തിൽ നിന്ന് ഉറക്കെ വായിക്കുകയാണെന്നാണ് ആദ്യം കരുതിയത്. എന്നാൽ ശബ്ദത്തിന് എന്തോ പന്തികേട് തോന്നിയപ്പോൾ എഴുന്നേറ്റ് ചെന്നുനോക്കി. ജീവൻ കിടക്കയിൽ എഴുന്നേറ്റിരുന്ന് ചുവരിലേക്ക് നോക്കിയാണ് സംസാരിക്കുന്നത്. പറയുന്നതൊന്നും മനസ്സിലാകുന്നില്ല. രാഷ്ട്രീയ മുദ്രാവാക്യങ്ങൾ പോലെ തോന്നി. മദർ തെരേസ, വിയറ്റ്നാം എന്നെല്ലാം ചില വാക്കുകൾ മാത്രം തെളിഞ്ഞുകിട്ടി. ജലജ കുലുക്കി വിളിച്ചിട്ടും ജീവൻ നിർത്തിയില്ല. പിന്നേയും കുറച്ചുനേരം എന്തൊക്കെയോ പറഞ്ഞുകൊണ്ടിരുന്നു. ഒടുവിൽ നിറുത്തിയപ്പോൾ ഉറക്കത്തിൽ നിന്നുണർന്ന പോലെയായിരുന്നു. കഴിഞ്ഞതൊന്നും ഓർമ്മയുണ്ടായിരുന്നില്ല. എത്ര ശ്രമിച്ചിട്ടും ഒന്നും ഓർമ്മ വന്നുമില്ല. താമസിയാതെ അവൻ ഉച്ചമയക്കത്തിൽ അമർന്നു.

കൂടിക്കൂടിവരുന്ന ആശങ്കയോടെയാണ് ഞാൻ ജീവൻ ഉണരാൻ കാത്തിരുന്നത്. ഉണർന്നപ്പോൾ നാലരയായി. പന്തികേടൊന്നും കണ്ടില്ല. ജമീല കോളേജിൽ നിന്നെത്തിയിട്ടില്ല. കുറച്ചുകൂടി വൈകും എന്ന് പറഞ്ഞിരുന്നതുകൊണ്ട് അവളെ കാക്കാതെ ഞങ്ങൾ ചായ കുടിക്കാനിരുന്നു. ചായകുടിക്കുമ്പോൾ ഞാൻ ജീവനെ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. എന്നാൽ ചെറിയൊരു ഉത്സാഹക്കുറവല്ലാതെ വേറെ പ്രശ്നമൊന്നും കണ്ടില്ല. ഉച്ചക്ക് ജലജ കേട്ടത് പാതിയുറക്കത്തിലുള്ള പിച്ചും പേയും ആയിരിക്കും. ഉറക്കത്തിൽ ഒരിക്കലെങ്കിലും അർത്ഥമില്ലാതെ പിറുപിറുക്കാത്തവർ ആരുണ്ട്?

പക്ഷെ എന്റെ ആശ്വാസം അധികം നീണ്ടു നിന്നില്ല. ചായ കുടിച്ച് പത്ത് മിനിറ്റ് കഴിഞ്ഞില്ല, മുകളിൽ നിന്ന് പെട്ടെന്ന് ജീവന്റെ ശബ്ദം ഉയർന്നു. എൻറെ ഉള്ളൊന്ന് പിടഞ്ഞു. ഞാൻ ചെവി വട്ടം പിടിച്ചു. ജീവൻ മൊബൈലിൽ സംസാരിക്കുകയല്ലെന്ന് പെട്ടെന്ന് മനസ്സിലായി. മധ്യസ്ഥായിയിലുള്ള ഒരു മതപ്രഭാഷണം പോലെയോ രാഷ്ട്രീയപ്രസംഗം പോലെയോ ഏകതാനമായിരുന്നു അവൻറെ ശബ്ദം. കോണി കയറുമ്പോൾ കിതപ്പു വരാറുള്ള ഞാൻ രണ്ടും മൂന്നും പടികൾ ഒന്നിച്ച് ചാടിക്കയറി മുകളിലേക്കോടി. തുറന്നുകിടക്കുന്ന വാതലിലൂടെ പാരപ്പെറ്റിന്റെ കൈവരിയിൽ പിടിച്ചു നിൽക്കുന്ന ജീവനെ കണ്ടു. എൻറെ കാലൊച്ച കേട്ട് അവൻ തിരിഞ്ഞുനോക്കിയില്ല. അവൻ പറയുന്നത് ഇപ്പോൾ വ്യക്തമായി കേൾക്കാം.

മദർ തെരേസയുടെ അടുപ്പിൽ ചുട്ടെടുക്കുന്നത് അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ റൊട്ടി.

വിയറ്റ്നാമിന്റെ രക്തത്തിൽ ഇന്ത്യൻ ഭരണവർഗ്ഗങ്ങൾക്ക് പങ്കുണ്ട്.

സോഷ്യൽ ഫാഷിസത്തിന് അർധകൊളോണിയൽ-അർധഫ്യൂഡൽ നുകത്തിൽ നിന്ന് ഇന്ത്യൻ ഗ്രാമങ്ങളെ മോചിപ്പിക്കാൻ കഴിയില്ല.

കമ്മ്യൂണിസം ലോകത്തിന്റെ യുവത്വമാണ്, തിരുത്തൽവാദം ലോകത്തിന്റെ വാർധക്യമാണ്.

വെള്ളത്തിലെ മീൻ പോലെ കർഷകജനതയുമായി ഐക്യപ്പെടുമ്പോഴേ വിദ്യാർത്ഥികൾ വിപ്ലവകാരികളാകുകയുള്ളൂ.

രാഷ്ട്രീയ മുദ്രാവാക്യങ്ങൾ തന്നെ. എവിടെയോ കേട്ടപോലെ തോന്നിയെങ്കിലും ഒന്നും മനസ്സിലായില്ല. അൺ-എയിഡഡ് സ്കൂളിൽ പഠിച്ച, വിദ്യാർത്ഥിരാഷ്ട്രീയത്തിന്റെ നാലയലത്തുകൂടി പോയിട്ടില്ലാത്ത, പത്രം പോലും ശരിക്കു വായിക്കാത്ത ജീവന് ഇത്ര കട്ടിയായ വാക്കുകൾ എവിടുന്ന് കിട്ടി?

രണ്ടുമൂന്ന് മിനിട്ടെങ്കിലും ജീവൻ സംസാരിച്ചു കാണണം. എനിക്കു പുറം തിരിഞ്ഞു നിന്നതു കൊണ്ട് മുഖം കാണാൻ കഴിഞ്ഞില്ല. നിറുത്തിയപ്പോൾ അവൻ ചെറുതായി

കിതക്കുന്നുണ്ടായിരുന്നു. എൻറെ മുഖത്തു നോക്കാതെ അകത്തു കയറി കോണിയിറങ്ങി താഴോട്ടുപോയി.

എൻറെ മനസ്സ് കലങ്ങിപ്പോയിരുന്നു. ജീവന്റെ ഇരുപത്തിമൂന്ന് വയസ്സിനുള്ളിൽ ഇങ്ങനെയൊന്നുണ്ടായിട്ടില്ല. പിച്ചും പേയും പറയിക്കുന്ന തരത്തിലുള്ള പനി പോലും അവന് എപ്പോഴെങ്കിലും വന്നതായി ഓർമ്മയിലില്ല. താഴെ ചെന്നു നോക്കിയപ്പോൾ അവൻ സ്വീകരണമുറിയിലെ സോഫയിലിരുന്ന് 'സ്പോർട്സ് സ്റ്റാ'റിൻറെ പുതിയ ലക്കം മറിച്ചു നോക്കുകയാണ്. എന്നെ കണ്ടപ്പോൾ ഒന്നു തലയുയർത്തി നോക്കി വായന തുടർന്നു - അല്പം മുമ്പ് അസാധാരണമായി എന്തെങ്കിലും സംഭവിച്ച ഭാവമില്ലാതെ.

ജലജ ഗെയിറ്റിനടുത്തു നിന്ന് ആരോടോ സംസാരിക്കുകയാണ്. അകത്തേക്ക് വരാൻ ഞാൻ കാത്തു നിന്നു. അകത്തേക്ക് കയറിയപ്പോൾ ജീവൻ കാണാതെ അകത്തെ മുറിയിലേക്ക് വരാൻ ഞാൻ ആംഗ്യം കാണിച്ചു. ഞാൻ പറഞ്ഞതു കേട്ടപ്പോൾ ജലജയുടെ മുഖം വല്ലാതായി. എന്തു ചെയ്യണമെന്ന് കുറേ നേരത്തേക്ക് ഞങ്ങൾക്ക് ഒരു രൂപവും കിട്ടിയില്ല.

അപ്പോഴാണ് ഞങ്ങൾ റീത്തുവിനെ ഓർത്തത് - പ്രീഡിഗ്രിക്ക് (അന്ന് പ്ലസ് റ്റുവില്ല) എൻറെ കൂടെ പഠിച്ച റീത്താ ജോസഫ്, ഇപ്പോൾ മെഡിക്കൽ കോളേജിലെ സീനിയർ സൈക്യാട്രിസ്റ്റ്. കോളേജ് വിട്ട ശേഷവും ഞങ്ങളുടെ സൗഹൃദം തുടർന്നു. ഇപ്പോഴും ഇടക്കിടെ കാണും, വല്ലപ്പോഴും വീട്ടിൽ വരും. റീത്തുവിന് പ്രൈവറ്റ് പ്രാക്ടീസില്ല. വായനയും പഠനവും ഇപ്പോഴുമുണ്ട്. മനഃശാസ്ത്ര സംബന്ധമായ അവളുടെ ലേഖനങ്ങൾ ഇടക്ക് ആനുകാലികങ്ങളിൽ പ്രത്യക്ഷപ്പെടാറുണ്ട്. ഗൗരവമായ വായന വളരെ കുറഞ്ഞതുകൊണ്ട് അവയിൽ പലതും എനിക്ക് മനസ്സിലാകാറില്ല എന്നതാണ് സത്യം.

രണ്ടാമത്തെ റിങ്ങിനു തന്നെ റീത്തു ഫോണെടുത്തു. പതിവു കുശലപ്രശ്നങ്ങൾക്കു ശേഷം ഞാൻ ജീവന്റെ കാര്യം അവതരിപ്പിച്ചു. ശ്രദ്ധയോടെ എല്ലാം കേട്ടശേഷം അവൾ പെട്ടെന്ന് ഒരു ചോദ്യം ചോദിച്ചു: അവിടെ ഹോസ്റ്റലിൽ എന്തെങ്കിലും ഉണ്ടായോ, മോശമായ തരത്തിലുള്ള റാഗിങ്ങോ മറ്റോ?

ഒന്നും ഉണ്ടായില്ലെന്ന് ഞാൻ പറഞ്ഞു. എന്തും തുറന്നു പറയുന്ന സ്വഭാവമായിരുന്നു ജീവന്റേത്. പക്ഷെ റീത്തുവിന് സംശയം തീരുന്നില്ല. അധ്യാപകരേയോ കൂട്ടുകാരേയോ വിളിച്ച് അന്വേഷിക്കുന്നത് നന്നായിരിക്കുമെന്ന് അവൾ പറഞ്ഞു. ഏതായാലും വിവരം അറിഞ്ഞ് പിറ്റേന്ന് വൈകുന്നേരം അവളെ ചെന്ന് കാണണം. പറ്റുമെങ്കിൽ ജീവനോട് തന്നെ കാര്യങ്ങൾ അതിന് മുമ്പ് സംസാരിച്ചാൽ നന്നായിരിക്കുമെന്നും അവൾ ഓർമ്മപ്പെടുത്തി.

ജീവിത്തിൽ ആദ്യമായി മാനസികസംഘർഷത്തോടെയാണ് ഞാനും ജലജയും ജീവനോട് സംസാരിക്കാൻ ഇരുന്നത്. ഞങ്ങൾ പറഞ്ഞുതുടങ്ങിയപ്പോൾ തന്നെ അവൻറെ

മുഖം അൽഭുതം കൊണ്ട് വിടർന്നു. ഒന്നും അവന് ഓർമ്മയുണ്ടായിരുന്നില്ല. ഇടക്ക് മദർ തെരേസ മിഷനറീസ് ഓഫ് ചാരിറ്റി സ്ഥാപിച്ച കന്യാസ്ത്രീയല്ലേ എന്ന് ഒരു ചോദ്യം ചോദിച്ചു. കൂട്ടകാരോടൊപ്പം കൽക്കത്ത ചുറ്റിക്കാണുമ്പോൾ എപ്പോഴോ ജെ സി ബോസ് റോഡിലുള്ള മിഷണറീസ് ഓഫ് ചാരിറ്റിയുടെ ആസ്ഥാനം അവൻ കണ്ടിരുന്നു. ഞങ്ങൾ പറഞ്ഞു കഴിഞ്ഞപ്പോൾ അവൻറെ മുഖത്ത് ഒരു ഭാവഭേദവും ഉണ്ടായില്ല. ഏതായാലും റീത്തുവിനെ കാണാൻ അവൻ സമ്മതിച്ചു.

എന്നിട്ടും റീത്തുവിൻറെ സംശയം എൻറെ മനസ്സിൽ കിടന്ന് വട്ടം കറങ്ങി. ഒടുവിൽ സംശയം തീർക്കാൻ ജീവന്റെ ബേച്ച്മേറ്റ്സും സന്തതസഹചാരികളുമായ ത്രിമൂർത്തികളിലാരെയെങ്കിലും - ചന്തു (ചന്ദ്രശേഖർ), അച്ചു (അഷ്ഫാക്ക്), രാമു(രാംപ്രസാദ്) - വിളിച്ച് സംസാരിക്കാൻ തീരുമാനിച്ചു. ഹോസ്റ്റലിൽ ചേർന്ന ഉടനെ അവരുടെ മൊബൈൽ നമ്പറുകൾ ജീവൻ ഞങ്ങൾക്കു തന്നിരുന്നു.

കിട്ടിയത് അച്ചുവിനെയാണ്. കരുതലോടെയാണ് ഞാൻ സംസാരിച്ചത്. ജീവൻ ഹോസ്റ്റലിലെ വിശേഷങ്ങളൊന്നും പറയുന്നില്ല (കറങ്ങി നടക്കുന്നതിനിടയിൽ അതിനവന് സമയം കിട്ടുന്നില്ല) എന്ന പരിഭവത്തോടെയാണ് തുടങ്ങിയത്. പിന്നെ ഹോസ്റ്റലിൽ പ്രശ്നങ്ങളൊന്നും ഇല്ലല്ലോ എന്നും എല്ലാം സുഖമാണല്ലോ എന്നും ചോദിച്ചു. എല്ലാം സുഖമാണ് അങ്കിൾ, അച്ചു പറഞ്ഞു. ചന്തുവിനേയും രാമുവിനേയും എൻറെ അന്വേഷണം അറിയിക്കാൻ പറഞ്ഞ് ഞാൻ ഫോൺ വെച്ചു.

പിറ്റേന്ന് പുലർച്ചക്ക് പതിവുപോലെ നടക്കാനിറങ്ങിയപ്പോൾ ജീവന്റെ കാര്യം ഞാൻ ഭാസ്കരേട്ടനോട് പറഞ്ഞു. സഹകരണബേങ്കിലെ ജോലിയിൽ നിന്ന് പിരിഞ്ഞ ശേഷം ഭാസ്കരേട്ടൻ സ്വസ്ഥം ഗൃഹഭരണമാണ്. കാര്യം ഗൗരവമുള്ളതായി ഭാസ്കരേട്ടന് തോന്നിയില്ല. 'നമ്മള് പഠിച്ച കാലം പോലെയാണോ? എത്രയാ ഇപ്പളത്തെ കുട്ട്യേൾക്ക് പഠിക്കാനുള്ളത്. കുറേ അധികം പഠിക്കുമ്പോ ഒരു ക്ഷീണവും മയക്കവും ഓർമ്മക്കുറവുമൊക്കെ വരും. പിന്നെ വല്ല പ്രേതമോ ജിന്നോ കൂടിയതാണെങ്കിൽ, ഒഴിപ്പിക്കാൻ ഇഷ്ടം പോലെ മന്ത്രവാദികളും മൊല്ലാക്കമാരുമില്ലേ! അതിനൊന്നും വലിയ മാറ്റം വന്നിട്ടില്ല. ടിവിയിൽ പരസ്യം വരെയുണ്ട്.'

വൈകുന്നേരം ജീവനും ഞാനും ചെന്നപ്പോൾ വീട്ടിൽ റീത്തു തനിച്ചായിരുന്നു. ബി എസ് എൻ എല്ലിൽ എഞ്ചിനിയറായ ഭർത്താവ് കണ്ണൂരിൽ നിന്ന് എത്താൻ ആകുന്നേയുള്ളൂ. മകൾ ഹൈദരാബാദിൽ ഫാഷൻ ടെക്നോളജി പഠിക്കുകയാണ്. ഞങ്ങളെ സ്വീകരണമുറിയിൽ ഇരുത്തി പതിവുപോലെ വീട്ടുവിശേഷങ്ങളും ജീവന്റെ ക്യാമ്പസ്സ് വിശേഷങ്ങളും അന്വേഷിച്ചു. അടുക്കളയിൽ ചെന്ന് ഞാൻ ചായയുണ്ടാക്കി. ഞാനുണ്ടാക്കുന്ന ചായ റീത്തുവിന് വലിയ ഇഷ്ടമാണ്. ചായ കുടിച്ചശേഷം റീത്തു ജീവനെ കൂട്ടി അകത്തെ മുറിയിലേക്ക് പോയി. പത്തിരുപത് മിനിട്ട് കഴിഞ്ഞാണ് പുറത്തേക്ക് വന്നത്. രണ്ടുപേരുടെ മുഖത്തും പ്രസന്നഭാവം.

'ഒരു കുഴപ്പവുമില്ല, റഷീദേ', റീത്തു ചിരിച്ചുകൊണ്ടു പറഞ്ഞു. 'നിൻറെ മോന് നിന്നേക്കാൾ മാനസികാരോഗ്യമുണ്ട്. പഠിത്തത്തിന്റെ സ്ട്രെയിനാകാം. രണ്ടു ദിവസം റിലാക്സ് ചെയ്താൽ പിന്നെ പ്രശ്നമുണ്ടാകില്ല. വന്ന ദിവസം ടൗണിൽ കറങ്ങി നടന്നപ്പോൾ കേട്ട ഏതോ രാഷ്ട്രീയപ്രസംഗം ദഹിക്കാതെ ഛർദ്ദിച്ചതാകാം. കോടതി ഇടപെട്ട സ്ഥിതിക്ക് ഇനി തെരുവ്പ്രസംഗത്തിൻറെ ശല്യം അധികകാലം ഉണ്ടാകില്ലല്ലോ.'

വലിയ സമാധാനമായെങ്കിലും മറ്റൊരു ചിന്ത എന്നെ അലട്ടി. സുഖമുള്ള തണുത്ത കാറ്റേറ്റ് ബൈക്ക് ഓടിക്കുമ്പോഴും നേരിയ നീറ്റൽ പോലെ അതെന്നെ അസ്വസ്ഥനാക്കി. തലേന്ന് വൈകുന്നേരം ജീവൻ പറഞ്ഞതെല്ലാം എവിടെയോ കേട്ടതാണെന്ന് മനസ്സ് പറയുന്നു. തിരിച്ചറിയാനാകാത്ത അസുഖകരമായ ഓർമ്മകൾ തേട്ടിവരുന്നുണ്ടോ?

വീട്ടിലെത്തിയപ്പോൾ എൻറെ മുഖം കണ്ട് ജലജ തെറ്റിദ്ധരിച്ചു. വിവരം പറഞ്ഞപ്പോഴെ അവളുടെ ശ്വാസം നേരെ വീണുള്ളു. വീട്ടിലെ അന്തരീക്ഷം പഴയ പോലെയായി. ജമീലയുടെ വകയായി ജീവനോട് അവിടേയും ലൈനടി തുടങ്ങിയോ എന്ന ചോദ്യവും അങ്ങനെയാണെങ്കിൽ ക്ലീൻ ഷേവാണ് നല്ലത് എന്ന ഉപദേശവും കേട്ടു. ഭക്ഷണം കഴിക്കാൻ ഇരുന്നപ്പോൾ പിന്നേയും കുറേ കളിയും ചിരിയും ഉണ്ടായി. എല്ലാം കേട്ട് ചിരിച്ചതല്ലാതെ സംഭാഷണത്തിൽ പങ്ക് ചേരാൻ കഴിഞ്ഞില്ല. എൻറെ ഉന്മേഷക്കുറവ് ഭാഗ്യത്തിന് ആരും ശ്രദ്ധിച്ചില്ല.

ഭക്ഷണം കഴിഞ്ഞപ്പോൾ റീത്തുവിനെ വിളിച്ചു. എൻറെ സംശയം പറഞ്ഞപ്പോൾ അവൾ ഒരു നിമിഷം നിശ്ശബ്ദയായി. 'എനിക്ക് തോന്നുന്നത് 'ദെഷാവൂ സിൻഡ്രോം' എന്ന് ഞങ്ങൾ മനഃശാസ്ത്രക്കാർ പറയുന്ന അവസ്ഥയാണ് നിൻറെ പ്രശ്നം എന്നാണ്.'

'കടിച്ചാൽ പൊട്ടാത്തതൊന്നും പറയല്ലേ.'

'പറഞ്ഞു വന്നാൽ അധികം കടിക്കാതെത്തന്നെ പൊട്ടുന്നതാണ്. ഒരിക്കലും കണ്ടിട്ടോ കേട്ടിട്ടോ ഇല്ലാത്ത ചിലത് കാണുമ്പോഴോ കേൾക്കുമ്പോഴോ മുമ്പെപ്പോഴോ കണ്ടതോ കേട്ടതോ ആണെന്ന തോന്നൽ ഉണ്ടാകുന്നതിനെയാണ് ഇങ്ങനെ പറയുന്നത്. തലച്ചോറിൻറെ പ്രവർത്തനത്തിൽ താല്കാലികമായി ഉണ്ടാകുന്ന തകരാറാണ് കാരണം. ഈ അനുഭവം ഉണ്ടാകുന്നവർക്ക് മുമ്പ് കണ്ടതോ കേട്ടതോ ആണെന്ന തോന്നലല്ലാതെ എപ്പോൾ, എവിടെ എന്നൊന്നും, സ്വാഭാവികമായും, ഒരിക്കലും ഓർക്കാൻ കഴിയില്ല. ഓർക്കാൻ കഴിയാത്തതിൻറെ അസ്വസ്ഥത കുറേ നേരം അനുഭവപ്പെടുകയും ചെയ്യും. പേടിക്കുകയൊന്നും വേണ്ട. ഇതൊരു രോഗമല്ല.'

ഒരു നിമിഷം നിർത്തിയ ശേഷം റീത്തു പറഞ്ഞു: 'പിന്നെ ഒരു കാര്യം. കാണാൻ കൊള്ളാവുന്ന പെണ്ണുങ്ങളെ കണ്ടാൽ മുമ്പെവിടെയോ കണ്ടിട്ടുണ്ടല്ലോ എന്ന് പറഞ്ഞ്

ഡയലോഗ് വീശാൻ പോകേണ്ട. നിൻറെ പഴയ സ്വഭാവം വെച്ച് നോക്കിയാൽ അതിന് സാധ്യതയുണ്ട്.  ജാമ്യത്തിലെടുക്കാൻ എന്നെ പ്രതീക്ഷിക്കണ്ട!'

റീത്ത  കുലുങ്ങിച്ചിരിച്ചു.

# ഇമ്മിണി ബല്ല്യ രണ്ട്

ബൈക്ക് വർക്ഷോപ്പിലായിരുന്നു. രാമനാട്ടുകരയിൽ നിന്ന് ഓട്ടോ പിടിച്ച് കുറ്റൂളങ്ങാടിയിൽ ഇറങ്ങി. ഞായറാഴ്ച ആയതു കൊണ്ട് റോഡിൽ വൈകുന്നേരം പതിവുള്ള തിരക്കില്ല. ആദ്യം കാണുന്ന വലത്തെ ഇടവഴിയിൽ ഇടതുഭാഗത്തെ മൂന്നാമത്തെ വീടാണെന്ന് കാസിം പറഞ്ഞിരുന്നു. ഇരുപത്തി അയ്യായിരത്തിൻറെ ഓഡറാണ്. ജനാലകൾക്ക് കാഴ്ചയുള്ള, വിലകൂടിയ കർട്ടനുകൾ തുന്നിച്ചിടാൻ ഇടത്തരക്കാർ വരെ ശ്രദ്ധ കാണിക്കാൻ തുടങ്ങിയത് ഞങ്ങൾ ഇൻറീരിയർ ഡെക്കറേറ്റർസിന്റെ നല്ല കാലം.

ഓട്ടോക്ക് പൈസ കൊടുത്ത് രണ്ടടി നടന്നപ്പോഴേക്കാണ് പുതിയ ചുവന്ന മൈക്രൊ കാർ മുന്നിൽ കടന്ന് ഓരം പിടിച്ച് തൊട്ടടുത്ത് സഡൻ ബ്രെയിക്കിട്ടത്. മനസ്സിൽ തെറി പറയാൻ ഓങ്ങിയപ്പോൾ ചില്ല് താഴ്ത്തി തല ലേശം പുറത്തേക്കിട്ട് പിൻസീറ്റിലിരുന്ന സ്ത്രീ ചോദിച്ചു: 'രാജേഷല്ലേ?'

‘അതെ', അമ്പരപ്പോടെ അടുത്തേക്ക് ചെന്നു.

'എന്നാ കേറ്', ഡോറ് തുറന്നു പിടിച്ചുകൊണ്ട് അവർ പറഞ്ഞു.

സൂക്ഷിച്ചു നോക്കി. മഞ്ഞയും പച്ചയും കലർന്ന, വരകളുള്ള സാരി, ഇരുനിറം, ഒത്തതടി, പുതിയ രീതിയിലുള്ള അരഫ്രെയിം കണ്ണട, തിളങ്ങുന്ന കണ്ണുകൾ, തലയിലേക്ക് ലേശം കയറ്റിയ സാരിത്തലപ്പ്. നര തീരെ കയറിയിട്ടില്ലെങ്കിലും അമ്പത് വയസ്സു തോന്നിക്കും. മുഖത്തുനിന്ന് കണ്ണെടുക്കാതെ ചിരിക്കുകയാണ്.

പെട്ടെന്ന് തലച്ചോറിൽ വെളിച്ചം കൂടിയ സി എഫ് എൽ മിന്നി. സുഹറ! നാവിന്റെ തരിപ്പ് മാറി,

‘അങ്ങനെ വണ്ടീ കേറുന്ന ആളല്ല ഞാൻ’, സീറ്റിലേക്ക കയറിയിരുന്നു കൊണ്ട് പറഞ്ഞു.

'നിയ്യി പ്പോ എവിടുന്നാ പൊട്ടിവീണത്?'

നാവിന് വീണ്ടും തരിപ്പ് കയറി.

ലോഡ്ജിൻറെ മുകളിലത്തെ വരാന്തയിൽ നിന്നാൽ റോഡിനപ്പുറത്തെ തീപ്പെട്ടിക്കമ്പനി കാണാം. വോളിബോൾ കോർട്ടിൻറെ വലിപ്പമുള്ള മുറ്റത്ത് ചീന്തി കൊള്ളിയാക്കാനുള്ള മരത്തോൽ ഉണക്കാനിട്ടിരിക്കും. തൊഴിലാളികൾ മുഴുവൻ സ്ത്രീകളാണ്. ചില ദിവസങ്ങളിൽ പത്ത്-പന്ത്രണ്ട് വയസ്സുള്ള ആൺകുട്ടികളെയും കാണാം.

സുഹറയും സൗമിനിയും രാവിലെ  വന്നാൽ ലോഡ്ജിന് തൊട്ടടുത്തുള്ള അലവിക്കയുടെ വീട്ടിൽ ചോറ്റുപാത്രം വെച്ച് വസ്ത്രം മാറിയാണ് പണിക്ക് കയറുക.  അലവിക്കയുടെ ഭാര്യ ബീവിത്താത്തയുമായി നല്ല കമ്പനിയാണ് രണ്ടാളും.  അഷ്‌റഫോ ഞാനോ വരാന്തയിലുണ്ടെങ്കിൽ എന്തെങ്കിലും രണ്ട് വർത്തമാനം പറഞ്ഞിട്ട് പോകും. രാത്രി വൈകുന്നതു വരെ വായിക്കുന്നതു കൊണ്ട് അഷ്‌റഫ് പലപ്പോഴും എഴുന്നേറ്റിട്ടുണ്ടാകില്ല. എന്നെ മാത്രം കണ്ടാൽ സുഹറ ചിലപ്പോൾ ചോദിക്കും: 'ഭട്ടതിരിപ്പാട് എണീച്ചിറ്റില്ലേ?'

ആ ചോദ്യത്തിന് പിന്നിൽ എന്റെ കൊസറയാണ്.  അഷ്‌റഫിന്റെ പേര് വി ടി ഭട്ടതിരിപ്പാട് എന്നും എൻറെ പേര് അബ്ദുൽഖാദർ മൗലവി എന്നുമാണെന്നാണ് അലവിക്കയുടെ വീട്ടുമുറ്റത്തു നിന്ന് പരിചയപ്പെട്ടപ്പോൾ  പറഞ്ഞത്.  കണ്ടിട്ട് മൗലവിയാണെന്ന് തോന്നുന്നില്ലല്ലോ എന്ന് സൗമിനി പറഞ്ഞപ്പോൾ ദുനിയാവ് തന്നെയാണ് എൻറെ ദർസ് എന്നാണ്  കാച്ചിയത്.

ചിലപ്പോൾ അഷ്‌റഫിനോട് വായിക്കാൻ പുസ്തകം  വാങ്ങാൻ രണ്ടാളും മുകളിലേക്ക് കയറിവരും.  അഷ്‌റഫ് പഠിപ്പിക്കുന്ന, പ്രദേശത്തെ ബുജികളുടെ താവളമായ സ്പാർട്ടക്കസ് കോളേജിൽ തന്നെയാണ് സുഹറയും സൗമിനിയും മൂന്നുനാല് വർഷം മുമ്പ് പ്രീഡിഗ്രി തേർഡ് ഗ്രൂപ്പിന് പഠിച്ചത്. കോളേജ് നടത്തുന്ന മോഹനൻ മാഷ് അറിയപ്പെട്ടിരുന്നത് ‘സ്പാർട്ടക്കസ് മോഹനൻ' എന്നാണ്.  യുവകഥാകൃത്ത് സി ആർ രജീഷ് ഒരു ദിവസം രാവിലെത്തന്നെ അഷ്‌റഫിനോട് സ്മോളടിക്കാനുള്ള പൈസ കടം വാങ്ങാൻ വന്നപ്പോൾ സുഹറയുടേയും സൗമിനിയുടേയും ബഹുമാനം കാണേണ്ടതായിരുന്നു.

‘ചെലപ്പോ തീരെ ബോധം ണ്ടാവൂലെങ്കിലും മാഷെ ക്ലാസ്സ് നല്ലതാ', പിറ്റേന്ന് സുഹറ പറഞ്ഞു.

സുഹറയെപ്പോലെയല്ല സൗമിനി.   സ്ഥിരം ഭാവം വിഷാദമാണ്.  ഡയലോഗ് വളരെ കുറവ്.  അവളെക്കൊണ്ട് എന്തെങ്കിലും പറയിക്കാൻ ഞാൻ ഇടക്ക് ഓരോന്ന് ചോദിക്കും.

'സൗമിനി എന്നൊക്കെ തലശ്ശേരിക്കാർക്കല്ലേ അധികം പേര്?'

സൗമിനി ചിരിച്ചു.  'അമ്മ വഴിക്ക് ഞങ്ങള് തലശ്ശേരിക്കാരാ.  ശരിക്ക് പറഞ്ഞാൽ ചമ്പാട്.  അമ്മേൻറെ പേരും തലശ്ശേരിപ്പേരാ.  കൗസു - കൗസല്ല്യ.'

ഇഷ്ടം പോലെ ബസ്സുണ്ടെങ്കിലും രാമനാട്ടുകരയിൽ നിന്ന് കുത്തനെ രണ്ട് കിലോമീറ്റർ നടന്നിട്ടാണ് സൗമിനി വരിക.  അതിനെപ്പറ്റി ചേദിച്ചപ്പോൾ മറുപടി പറഞ്ഞത് നടക്കാൻ മാത്രം ദൂരത്തു നിന്ന് വരുന്ന സുഹറയാണ്.

'ചെറിയ ദൂരത്തിന് ബസ്സിന് പൈസ കൊടുക്കണോ? കൊളത്തൂര്ന്ന് രാമനാട്ടുകരക്ക് തന്നെ അങ്ങോട്ടും ഇങ്ങോട്ടും രണ്ടുറുപ്പികയും ചില്ലറയും ആകും. ദെവസം ആകെ കിട്ടുന്നത് ഇരുപത്തഞ്ചുറുപ്പികയല്ലേ.'

'ഇരുപത്തഞ്ചോ?'

'തന്നെ. 'പ്രീതി'യിൽ പുതിയ സിനിമ വന്നാൽ കുട്ടികളെക്കൊണ്ട് പത്തുറുപ്പികക്കും പണിയെടുപ്പിക്കും. രാവിലെ ഏഴ മണിക്ക് കേറും. ഒരു മണിക്ക് നിർത്തും. പൊരേപ്പോയി ചോറ് തിന്ന് സിനിമക്ക് പോകും.'

'യൂനിയൻ ഉണ്ടാക്കിക്കൂടേ?'

'എന്തെങ്കിലും ചെയ്യണം. ഇതോണ്ട് ജീവിക്കാൻ പറ്റ്വോ? ഞങ്ങള് പെണ്ണുങ്ങളാണ്ന്ന് വിചാരിച്ചിട്ടാ ഈ നക്കാപ്പിച്ചക്ക് പണിയെടുപ്പിക്കാൻ അയാൾക്ക് ധൈര്യം വരുന്നത്.'

തീപ്പെട്ടിക്കമ്പനിയിലെ കൂലിയെപ്പറ്റി മാത്രമല്ല സുഹറയുടെ സ്വകാര്യജീവിതത്തെ പറ്റിയും എനിക്കും അഷ്റഫിനും ഒന്നും അറിയില്ലായിരുന്നു. വാരാന്ത്യ മദ്യപാനത്തിന് ഒരു പൈൻറ് വാങ്ങാൻ അഷ്റഫും ഞാനും ചുങ്കത്ത് പോയപ്പോൾ ഡോ സുരേന്ദ്രന്റെ ഹോമിയോ ക്ലിനിക്കിന് മുന്നിലെ ചെറിയ ആൾക്കൂട്ടത്തിൽ രണ്ടുമൂന്ന് വയസ്സായ ആൺകുട്ടിയെ ഒക്കത്തെടുത്ത് സുഹറയും. ഞങ്ങളെ കണ്ടപ്പോൾ അടുത്തേക്ക് വന്നു.

'മോൻറെ പേരെന്താ?'

'കബീർ. രണ്ടീസമായിട്ട് പനിയും ഛർദ്ദിയും.'

'ഭർത്താവിന് എന്താ ഏർപ്പാട്?', രണ്ട് ദിവസം കഴിഞ്ഞ് കണ്ടപ്പോൾ ചോദിച്ചു.

'മരിച്ചുപോയി. ലോറി ഡ്രൈവറേയ്നും. ചുരത്തിന്ന് വണ്ടി മറിഞ്ഞതാ.'

ഒരു ശനിയാഴ്ച വൈകുന്നേരം മദ്യപാനത്തിൽ മാത്രം താൽപര്യമുള്ള അഷ്റഫിനെ അവന്റെ പാട്ടിന് വിട്ട് ടൗണിലിറങ്ങി. കണ്ണഞ്ചേരി ജമീലയെ തപ്പിയെടുത്ത് ഓട്ടോറിക്ഷയിൽ ആനിഹാൾ റോഡ് ജങ്ഷനിൽ ഇറങ്ങിയത് നേരെ സുഹറയുടെ മുന്നിലായിപ്പോയി. ഉമ്മക്ക് മരുന്നു വാങ്ങാൻ ആര്യവൈദ്യശാലയിൽ വന്നതായിരുന്നു അവൾ. ആദ്യം ജമീലയെ നന്നായൊന്ന് നോക്കിയ ശേഷം അങ്ങനെയൊരാൾ എന്റെ കൂടെയില്ലെന്ന മട്ടിലായിരുന്നു സുഹറയുടെ സംസാരം.

തിങ്കളാഴ്ച ലോഡ്ജിന്റെ താഴെ നിന്ന്, സൗമിനി അടുത്തു നിന്ന് മാറിയപ്പോൾ, എന്നെ നാണം കെടുത്തേണ്ട എന്ന ജീവകാരുണ്യ നിലപാടു കൊണ്ടാകാം, സുഹറ ശബ്ദം താഴ്ത്തി ചോദിച്ചു:

'മെനഞ്ഞാന്ന് കണ്ടതു പോലത്തെ പെണ്ണുങ്ങള് വേറെയും ണ്ടോ കസ്റ്റഡീല്?'

'ഓ, അതോ. അതൊരു പഴയ ഫ്രൻറാ', ഞാൻ ഉരുണ്ടു

'ഉം, ഫ്രൻറ്! ഇനിക്ക് കണ്ണില്ലേ? കോഴിക്കോട് വരെയൊന്നും പോകണ്ട. ഇൻറെ കൂടെ കെടന്നോ. പൈസയൊന്നും തരണ്ട.'

ഞാൻ ഐസായിപ്പോകുന്നത് കണ്ട് പാവം തോന്നിയിട്ടാകും, സുഹറ പറഞ്ഞു: 'ചമ്മണ്ട. ഞാനൊന്നും പറയുന്നില്ല.'

അഷ്റഫിനോട് കാര്യം പറഞ്ഞപ്പോൾ അവൻ ഉറക്കെ ചിരിച്ചു.

'യ്യി എന്തൊരാളാണ്? ഉടനെ ചുള്ളിക്കാടിൻറെ രണ്ടു വരി ചാമ്പണ്ടേ? നിർത്തു ചിലയ്ക്കൽ, നിനക്കെന്തു വേണമെൻ/ദുഃഖങ്ങളോ, ഫണം നീർത്ത പുല്ലിംഗമോ.'

'ചുള്ളിക്കാടൊക്കെ അൻറെ ക്ലാസ്സിലെ കുട്ടികളോട് ചാമ്പിയാ മതി.'

ഒരു ദിവസം രാവിലെ കബീറിനെ തോളത്തെടുത്തു കൊണ്ടാണ് സുഹറ വന്നത്. നല്ല മഴയുണ്ടായിരുന്നു. കബീർ നനഞ്ഞ ശീലക്കഷണം പോലെ തളർന്ന് മയങ്ങുകയാണ്.

'പനിയും ചൊമയുംണ്ട്. മൂന്നീസായി. ഇപ്പോ തീരെ വയ്യ. കോട്ടപ്പറമ്പില് കൊണ്ടോയി നോക്കട്ടെ.'

'പൈസ എന്തെങ്കിലും വേണോ?'

'വേണ്ട. ഞാൻ ബീവിത്താത്താനോട് വാങ്ങിയിട്ടുണ്ട്.'

'ഞാനും വരാം. ചെലപ്പോ അവടെ കെടത്താൻ പറയും.'

'വേണ്ട. അനക്ക് പണിക്ക് പോകണ്ടേ?

'അത് സാരംല്ല. തിങ്കളാഴ്ചയല്ലേ.'

മുറിച്ചിട്ടു കൊടുക്കാനുള്ള തുണി മുഴുവൻ ശനിയാഴ്ച തീർത്തതാണ്. ഇത്ര രാവിലെ തുണിയുമായി അധികമാരും വരില്ല.

കോട്ടപ്പറമ്പിൽ ഉത്സവത്തിനുള്ള ആളുണ്ടായിരുന്നു. രോഗങ്ങളുടെ സീസണാണ്. കബീറിൻെറ ശീട്ട് എടുത്തപ്പോൾ പതിനൊന്ന് മണിയായി. വിചാരിച്ച പോലെ അഡ്മിറ്റ് ചെയ്യാനാണ് പറഞ്ഞത്. സുഹറയെ വാർഡിൽ നിർത്തി അത്യാവശ്യം വേണ്ട സാധനങ്ങൾ വാങ്ങാൻ റോഡിലേക്കിറങ്ങി. മടങ്ങിവരുമ്പോൾ ഗെയിറ്റിനടുത്ത് മരത്തിൻെറ ചുവട്ടിൽ സിഗരറ്റ് പുകച്ചു കൊണ്ട് കയറ് വിജയേട്ടൻ നിൽക്കുന്നു. ആസ്പത്രി വളപ്പിലെ സ്ത്രീകളെ കണ്ണുകൊണ്ട് സൂക്ഷ്മപരിശോധന നടത്തുന്നുണ്ട്. വിജയേട്ടന്റെ പ്രധാനപ്പെട്ട റിക്രൂട്ടിങ് സെന്ററാണ് ആസ്പത്രി. അച്ഛനോ, അമ്മയ്ക്കോ, ഭർത്താവിനോ കുട്ടിക്കോ മരുന്നും ഭക്ഷണവും വാങ്ങാൻ കഴിയാത്ത സ്ത്രീകളെ സഹായിക്കലാണ് വിജയേട്ടന്റെ ജീവിതദൗത്യം. എന്നെ കണ്ടപ്പോൾ പരിശോധന നിർത്തി, ചിരിച്ചു.

'യ്യി നേരത്തെ അകത്തേക്ക് പോകുന്നത് ഞാൻ കണ്ടു. വിളിക്കുമ്പോളേക്ക് അങ്ങെത്തിപ്പോയി. ആർക്കാ സൂക്കേട്?'

വിവരം പറഞ്ഞുകേട്ടപ്പോൾ വിജയേട്ടൻ ഉഷാറായി.

'പെണ്ണ് തരക്കേടില്ലല്ലോ. ങ്ങള് തമ്മില് എങ്ങനെയാ? ലൈനിൽ ഇറങ്ങ്വോ?'

'ങ്ങള് തന്നെ നേരിട്ട് ചോദിച്ച് ഓളെ തൊള്ളേന്ന് വരുന്നത് കേട്ടോളിൻ.'

വിജയേട്ടൻെറ നെറ്റി ചുളിഞ്ഞു. 'അത്രക്ക് ഡീസൻറാ?'

വിജയേട്ടൻ പെട്ടെന്ന് വിഷയം മാറ്റി.

'മ്പളെ രാമകൃഷ്ണേട്ടൻെറ ഭാര്യ കെടക്കുന്നുണ്ട് എട്ടാം വാർഡില്. കൊറച്ച് അലമ്പാ. ഗർഭപാത്രം എടുക്കണമെന്നാ പറയുന്നത്. മോനാണ് കൂടെയുള്ളത്. രാമകൃഷ്ണേട്ടന് ഇതൊന്നും അന്വേഷിക്കാനുള്ള സമയം ഇല്ലല്ലോ. മൂപ്പരെ സമരത്തിൻെറ കാര്യവും കൊറച്ച് കഷ്ടാണ് കേരള ടൈൽസിനെ രക്ഷിക്കുക എന്ന് വെറുതെ തൊള്ള കൊണ്ട് പറഞ്ഞാ പോരല്ലോ, ഒന്നിച്ച് നിക്കണ്ടേ? സി ഐ ടി യുക്കാർക്ക് ഐ എൻ ടി യു സിക്കാരെ കണ്ടുകൂട, ഐ എൻ ടി യു സിക്കാർക്ക് സി ഐ ടി യുക്കാരെ കണ്ടുകൂട, നക്സലൈറ്റുകളെ രണ്ടുകൂട്ടരും കുട്ടിത്തൊടീക്കുല. പിന്നെങ്ങനെയാ?'

എട്ടാം വാർഡിൽ കയറി പത്മിനിയേടത്തിയെ കണ്ടു. സ്ഥിതി മോശം തന്നെയായിരുന്നു. ഓപ്പറേഷൻ മിക്കവാറും ബുധനാഴ്ച ആയിരിക്കുമെന്ന് സതീശൻ പറഞ്ഞു.

'ഇനി യ്യി പോയ്ക്കോ. ഞാൻ നോക്കിക്കോളാം', സാധനങ്ങൾ ഏൽപ്പിച്ചപ്പോൾ സുഹറ പറഞ്ഞു. എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ സതീശനോട് പറയാൻ പറഞ്ഞ്, അത്യാവശ്യത്തിന് വിളിക്കാൻ ഉന്നൽപ്പീടികക്ക് താഴെയുള്ള ഹസ്സൻകോയയുടെ ഫർണീച്ചർ ഷോപ്പിലെ നമ്പർ കൊടുത്ത് ഞാൻ പോന്നു. മൂന്ന് ദിവസം കഴിഞ്ഞാണ് കബീറിനെ ഡിസ്ചാർജ് ചെയ്തത്.

മിണ്ടാപ്പൂച്ച കലമുടയ്ക്കും എന്ന് കേട്ടിട്ടേ ഉണ്ടായിരുന്നുള്ളൂ. കാണിച്ചു തന്നത് അഷ്റഫും സൗമിനിയുമാണ്. വിവരം അറിഞ്ഞപ്പോൾ സുഹറയും ഞാനും ഞെട്ടിയത് വലിയവർ ആരെങ്കിലും മരിച്ചാൽ രാഷ്ട്രീയനേതാക്കൾ ഞെട്ടുന്ന പോലെയായിരുന്നില്ല. വൈകുന്നേരം വീട്ടിലേക്ക് പോകുന്ന വഴിക്ക് സ്പാർട്ടക്കസ് മോഹനന്റെ അറിവോടും സമ്മതത്തോടും കൂടി സൗമിനിയും അഷ്റഫും സന്ധിക്കുന്നതും സല്ലപിക്കുന്നതും എങ്ങനെയോ ഞങ്ങൾ രണ്ടാളും അറിയാതെ പോയി. പാണമ്പ്രയിൽ റെജിസ്റ്റർ ആപ്പീസുള്ളതും എനിക്ക് പുതിയ അറിവായിരുന്നു.

'കള്ളൻ', ഞാൻ പറഞ്ഞു.

'കള്ളത്തി', സുഹറ പറഞ്ഞു.

കല്ല്യാണനിശ്ചയം ഞാനും അഷ്റഫും കൂടിയാണ് ആഘോഷിച്ചത്.

'പൊരേലേക്ക് പോകാൻ പറ്റൂല', നാലെണ്ണം വീശി അഞ്ചാമത്തേത് ഒഴിച്ചുകൊണ്ട് അഷ്റഫ് പറഞ്ഞു. 'ചാമ്പൊയിൽ ഹുസൈനാജിക്ക് ഒരു മോൻ കുറഞ്ഞൂന്ന് വിചാരിച്ചാ മതി.'

ഒരു വലി കുടിച്ച് അഷ്റഫ് ഗ്ലാസ്സ് താഴെ വെച്ചു. 'പ്രശ്നംല്ല. വീട്ടുപിയ്യാപ്ല ആകാം. സൗമിനീൻറെ വീട്ടുകാര് പഴയ കമ്മ്യൂണിസ്റ്റ് തറവാടികളാണ്.'

'പഴയ തറവാടികൾ എന്ന് പറഞ്ഞാ, ഏകദേശം എത്ര പഴക്കം ണ്ടാകും? മീററ്റ് ഗൂഢാലോചനക്കേസ് വരെയൊക്കെ പോകോ?'

'അത്രക്കില്ല. വള്ളുവമ്പ്രം മാർച്ച് വരെ പോകും. 1944ലെ. ഹിച്ച്കോക്കിൻറെ പ്രതിമ നീക്കാൻ. സൗമിനീന്റെ മുത്തശ്ശൻ മാർച്ചിൽ പങ്കെടുത്തതാണ്.'

ശനിയാഴ്ച പത്തു മണിക്ക് റെജിസ്റ്റർ ആപ്പീസിലേക്ക് സൗമിനിയെ സുഹറ ഒരു വിധം പാസ്സ് മാർക്ക് കിട്ടുന്ന കല്ല്യാണപ്പെണ്ണാക്കി ഒരുക്കിക്കൊണ്ടു വന്നിരുന്നു. പിയ്യാപ്ലയുടെ വേഷം, പക്ഷെ, സാധാരണത്തേതിലും അലമ്പായിരുന്നു. സുഹറയുടെ മുഖം ചുളിഞ്ഞു.

'ഒരു നല്ല ഷർട്ടും മുണ്ടും എവിടുന്നും കിട്ടീലേ ഭട്ടതിരിപ്പാടിന്?'

ഒരാഴ്ച കഴിഞ്ഞ് നവദമ്പതികളേയും എന്നേയും സുഹറ വിരുന്നിന് വിളിച്ചു.

മൂന്ന് സെൻറ് സ്ഥലത്ത് രണ്ട് ചെറിയ മുറിയും അടുക്കളയും. മുന്നിലെ ചുവരുകൾ മാത്രമേ തേച്ചിട്ടുള്ളു. കുറേ ഓടുകൾ പറന്നു പോയേടത്ത് പ്ലാസ്റ്റിക് ഷീറ്റ് വെച്ചിരുന്നു.

വലിയ വെളിച്ചമില്ലാത്ത മുറിയിൽ കിടക്കുന്ന ഉമ്മക്ക് സൂഹറ ഞങ്ങളെ പരിചയപ്പെടുത്തി. ഒരൊറ്റ ചുളിവും വീഴാത്ത മുഖത്ത് നിർവ്വികാരത.

'ഒരു ഭാഗം തളർന്ന് പോയതാ. കൊറേ ചികിൽസ ചെയ്ത് ഇപ്പോ വടി കുത്തിപ്പിടിച്ച് കൊറേശ്ശെ നടക്കും. മൂന്ന് കൊല്ലം മുമ്പ് പെട്ടെന്നൊരീസാ. ഒന്നും ല്ലേയ്നും. കൊപ്പരക്കളത്തില് പണിക്ക് പോയിര്ന്നതാ. ഞാൻ പണിക്ക് പോയാല് കബീറിനേം ഉമ്മാനേം നോക്കുന്നത് അങ്ങേപ്പുറത്തെ രാധേടത്തിയാ.'

ഒരു ഏട്ടത്തിയുള്ളത് നിലമ്പൂരിലാണെന്ന് സൂഹറ പറഞ്ഞിരുന്നു.

സദ്യ അടിപൊളിയായിരുന്നു. അയക്കൂറ പൊരിച്ചതും ബീഫ് വരട്ടിയതും പായസവും എല്ലാമുണ്ടായിരുന്നു.

'ഇത്രക്ക് വിചാരിച്ചില്ല.'

'പായ്യാരം പറയാണ്ട് തിന്നാൻ നോക്ക്. മരിയാദിക്ക് എന്തെങ്കിലും തിന്നാഞ്ഞിറ്റാ ങ്ങനെ ഒണക്കക്കൊള്ളി പോലെ ആകുന്നത്.'

'തുണി മുറിക്കാനും ഇടക്കൊന്ന് കെട്ടിമറിയാനും ഇപ്പൊള്ള ആരോഗ്യം മതി.'

സുഹറ കൂട്ടാൻ വിളമ്പുന്ന കയിലിന്റെ കണ കൊണ്ട് നെറ്റിക്കൊരു വീക്ക് തന്നു. പുളഞ്ഞു പോയി

അവിടുന്ന് ഒരു മാസം കഴിഞ്ഞപ്പോഴാണ് എൻറെ മുതലാളി രവിയേട്ടൻ മരിച്ചതും അവകാശികളില്ലാത്ത തുന്നൽപീടിക പൂട്ടിപ്പോയതും ഞാൻ പെരുവഴിയിലായതും.

അധികം ഓടുന്നതിന് മുമ്പ് കറുത്ത ചായമടിച്ച വലിയ ഗെയിറ്റിന് മുന്നിൽ കാറ് നിന്നു.. ഡ്രൈവർ ഹോൺ അടിച്ചപ്പോൾ പത്തുപന്ത്രണ്ട് വയസ്സായ ഒരു ആൺകുട്ടി ഗെയിറ്റ് തുറന്നു. ചെറിയ കയറ്റം കയറി ഇൻറർലോക്ക് ടൈൽസിട്ട മുറ്റത്ത് വീടിനോട് ചേർന്ന പോർച്ചിൽ കാറ് നിന്നു.

കാറിൽ നിന്ന് ഇറങ്ങി വീട്ടിലേക്ക് കയറുമ്പോൾ മുറ്റത്തിന് ചുറ്റും മൂന്നടിയോളം വീതിയിൽ ഗെയിറ്റ് മുതൽ പോർച്ച് വരെ വളഞ്ഞു വരുന്ന പൂന്തോട്ടം ശ്രദ്ധിച്ചു. തഴച്ചുവളരുന്ന ചെടികൾ. നിറയെ പൂക്കൾ. ഉയരം വെച്ച് വരുന്ന കുറച്ച് മരങ്ങൾ.

ഉയരം കുറഞ്ഞ, ചോക്ലെയിറ്റ് നിറത്തിലുള്ള ലെതർ പൊതിഞ്ഞ സോഫയിലിരുന്ന് നീണ്ട ഗ്ലാസ്സിൽ നിന്ന് ഓറഞ്ച് ജ്യൂസ് കുടിക്കുമ്പോൾ ഇളം ചിരിയോടെ സുഹറ നോക്കിയിരുന്നു.

'എവിടെയായ്നു ഇത്രയും കാലം?'

‘ചുരുക്കിപ്പറയണോ, നീട്ടിപ്പറയണോ?'

‘എങ്ങനെയെങ്കിലും പറയ്.'

ചുരുക്കി പറഞ്ഞു. രാമനാട്ടുകര വിട്ട ശേഷം മിഠായിത്തെരുവിലും, മാങ്കാവിലും പുതിയങ്ങാടിയിലും മറ്റുമായി പല തുന്നൽപ്പീടികകളിൽ കട്ടറായി ഭാഗ്യം പരീക്ഷിച്ചത്. വലിയ ഗുണമില്ലാതായപ്പോൾ പൂലോത്ത് അച്ചുവേട്ടന്റെ കൂടെ കൽക്കത്തക്ക് വണ്ടി കയറിയത്, ചൗരംഗിയിൽ അച്ചുവേട്ടന്റെ അച്ഛൻ സ്ഥാപിച്ച ന്യൂ ഏജ് ഗാർമെന്റ്സിൽ കട്ടറായത്, ഹിന്ദുസ്ഥാനി സംഗീതത്തിന്റെ പിരാന്ത് പിടിച്ചത്, തട്ടകടയിൽ പരിചയപ്പെട്ട, രേഖകളൊന്നുമില്ലാതെ അതിർത്തി കടന്നു വന്ന ഫസലുൽ ഹഖ് എന്ന കോമില്ലക്കാരനെ കൂടെ താമസിപ്പിച്ച് ദീപേൻ ഘോഷ് എന്ന കള്ളപ്പേരിൽ ന്യൂ ഏജ് ഗാർമെന്റ്സിൽ പണിക്കു കയറ്റിയപ്പോൾ രാജ്യദ്രോഹത്തിന് പൊലീസ് പൊക്കിയത്, അച്ചുവേട്ടന്റെ സ്വാധീനം കൊണ്ട് ഊരിപ്പോന്നത്, അച്ചുവേട്ടൻ റോഡപകടത്തിൽ മരിച്ചത്, മക്കൾ തല്ലിപ്പിരിഞ്ഞ് ന്യൂ ഏജ് ഗാർമെന്റ്സ് പൂട്ടിപ്പോയത്, നാട്ടിൽ വന്ന് മഞ്ചേരിയിലും കോട്ടക്കലും നിലമ്പൂരിലും സ്വന്തം തുന്നൽപീടിക നടത്തിയത്, അമ്മ മരിച്ചപ്പോൾ ഇളയമ്മയുടേയും മകളുടേയും കൂടെ താമസമാക്കിയത്, ലോണെടുത്ത് ഇന്റീരിയർ ഡെക്കറേഷന്റെ ഏർപ്പാട് തുടങ്ങിയത്.

‘എന്തായാലും വിരിച്ചേടത്ത് കെടക്കുലാന്ന് തന്നെ.' സുഹറ ചിരിച്ചു.

‘ഇനി നീ പറയ്. ഇനിയ്ക്കും ടിവിയിൽ പറയുന്ന പോലെ ഒരു ക്ലൂവും കിട്ടുന്നില്ല.'

‘ഞാൻ ഏതെങ്കിലും പൂത്ത പൈസക്കാരനെ രണ്ടാം കെട്ടോ മൂന്നാം കെട്ടോ കെട്ടീന്ന് വിചാരിക്കുന്നുണ്ടാകും, ല്ലേ?'

അങ്ങനെയൊരു വിചാരം മനസ്സിലേക്ക് എത്തി നോക്കിയിരുന്നെങ്കിലും ഒന്നും പറഞ്ഞില്ല.

‘എന്നാ അങ്ങനെയല്ല നടന്നത്. തീപ്പെട്ടിക്കമ്പനിയിൽ പിന്നെ അധികകാലം നിന്നില്ല. വെള്ളയിലെ ഫിഷറീസിൻറെ ഓഫീസില് പ്യൂണായിട്ട് കേറി. ദിവസക്കൂലിക്ക്. ഉമ്മാന്റെ കൂടെ പഠിച്ച ദിവാകരൻ മാഷ് ശരിയാക്കിത്തന്നതാ. അങ്ങനെ അഞ്ചുകൊല്ലം. പിന്നെ സ്ഥിരമായി. പിന്നെയും അഞ്ചാറ് കൊല്ലം കഴിഞ്ഞപ്പോ ഓഫീസ് അസിസ്റ്റന്റായി. വയസ്സുകാലത്ത് കൊറച്ച് കമ്പ്യൂട്ടറും പഠിച്ചു - മോഹനൻ മാഷെ ഇൻസ്റ്റിറ്റ്യൂട്ടിന്ന്. സ്പാർട്ടക്കസ് ഇപ്പോ പഴയ സ്പാർട്ടക്കസല്ല. വല്ല്യ സെറ്റപ്പല്ലേ. ബുദ്ധിജീവികളൊക്കെ പോയി. ഒന്ന് കോട്ടക്കലും തൊടങ്ങീട്ടുണ്ട്. മോഹനൻ മാഷെ ഇപ്പോ കണ്ടാലറിയില്ല.'

'കബീർ പഠിച്ചത് മോഡൽ സ്കൂളിലാണ്. ഓന്റെ കാര്യമൊക്കെ നോക്കിയത് വാസുദേവൻ മാഷും ഖദീജട്ടീച്ചറുമാണ്. പ്ളസ് റ്റു കഴിഞ്ഞപ്പോ ചാത്തമംഗലം എൻ ഐ

ടിയിൽ കിട്ടി. ഓൻറെ സ്വന്തം ഇഷ്ടത്തിന് ബയോടെക്നോളജീന്റെ പിന്നാലെ പോയി. അതു കഴിഞ്ഞ് എം ടെകും പി എച് ഡിയും കൃസാറ്റീന്ന്. എല്ലാം കൂടി എട്ടൊമ്പതു കൊല്ലം. ബാങ്ക് ലോണും സ്കോളർഷിപ്പും ഉള്ളതുകൊണ്ട് പിടിച്ചു നിന്നു.' സുഹറ ഒന്നു നിർത്തി ജനലിലൂടെ പുറത്തേക്ക് നോക്കി. 'ആകെ കൊളമായി കെടക്കുകയാണെങ്കിലും രാജ്യത്ത് വിദ്യാഭ്യാസം എന്നൊരു സാധനം ണ്ട്ന്ന് മനസ്സിലായി. ഇപ്പോ ഹാംബർഗിലാണ്, ജർമ്മനിയില്. മൂന്ന് കൊല്ലമായി. റ്റൂട്ടെക് എന്നൊരു കമ്പനിയിലാണ്. വിസ കിട്ടാനൊക്കെ കൊറേ പാടായി. എംബസീന്ന് വരെ അന്വേഷണം വന്നു.'

'ഓന് പള്ള നെറച്ചും വയസ്സായിട്ടുണ്ടാകുമല്ലോ ഇപ്പോ. വേഗം പെണ്ണ് കെട്ടിച്ചോ. ഏതെങ്കിലും ജർമ്മൻകാരീനേയും കൊണ്ട് വരണ്ട.'

'ജർമ്മനെങ്കി ജർമ്മൻ. ആയിട്ടില്ല, ആയിട്ടില്ല എന്ന് ഓൻ പറഞ്ഞ് ഇങ്ങനെ നീണ്ടുപോകുകാണ്. ജൂലായില് ഇരുപത്തൊമ്പത് വയസ്സ് കഴിഞ്ഞു. സൗമിന്റെ മോളുണ്ട് - സന്ധ്യ. ഓളെ മേലെ ഇനിക്കൊരു കണ്ണുണ്ട്. ടെക്നോപാർക്കിലാ. ഓൾക്കുമായി ഇരുപത്തഞ്ച് വയസ്സ്. ഓളും ചാത്തമംഗലത്ത് പഠിച്ചതാ. വലിയ പ്രതീക്ഷയൊന്നും ഇല്ല. പണ്ടത്തെപോലെയല്ലല്ലോ. കുട്ടികൾക്ക് ഇഷ്ടപ്പെടണ്ടേ? പിന്നെ, തീപ്പെട്ടിക്കമ്പനിയില് പണിയെടുത്ത് നടന്ന പഴയ കാലമല്ലല്ലോ ഇത്. സൗമിനി കക്കാട് ഒരു യു പി സ്കൂളില് ടീച്ചറാണ്. അഷ്റഫ് മരിച്ചത് നിയ്യറിഞ്ഞീര്ന്നോ?'

അഷ്റഫ് മരിക്കുമ്പോൾ ഞാൻ കൽക്കത്തയിലായിരുന്നു. തൊണ്ടയിലെ ക്യാൻസർ കണ്ടുപിടിച്ചപ്പോൾ വൈകിപ്പോയതായിരുന്നു. നാട്ടിലെത്തിയപ്പോൾ പഴയ ബന്ധങ്ങൾ പുതുക്കാൻ മെനക്കെട്ടില്ല. നിലമ്പൂരിൽ തുന്നൽപീടിക നടത്തുമ്പോൾ സ്പാർട്ടക്കസിൽ പഠിപ്പിച്ചിരുന്ന അജയൻ പറഞ്ഞാണ് അറിഞ്ഞത്.

'കബീർ വന്നു പോയിട്ട് ഇപ്പോ അഞ്ചെട്ട് മാസമായി. ഇടക്ക് നെറ്റിൽ കണ്ട് വർത്തമാനം പറയും. ജോലിക്ക് പോകണ്ടാന്ന് ഓൻ ഇടക്കെടക്ക് പറയും. ജോലിക്ക് പോകാണ്ട് ഞാനിവിടെ ഒറ്റക്ക് എന്താക്കാനാ? ഉമ്മ ണ്ടായിരുന്നെങ്കില് തരക്കേടില്ല. മരിക്കുന്ന വരെ ഉമ്മാനെ ശരിക്ക് നോക്കാൻ പറ്റീട്ടില. പിന്നെ, ഇത്ര കാലത്തെ ചോറല്ലേ, ഇട്ടേച്ച് പോരാൻ തോന്നുന്നില്ല.'

ജ്യൂസ് കുടിച്ച ഗ്ലാസ്സ് ടീപ്പോയിയുടെ കട്ടി കൂടിയ ചില്ലിന്മേൽ പമ്പരം പോലെ തിരിച്ചപ്പോഴാണ് *ആടുജീവിതം* കണ്ണിൽ പെട്ടത്. നിരൂപണം വായിച്ചിരുന്നെങ്കിലും നോവൽ വായിച്ചിരുന്നില്ല. കയ്യിലെടുത്ത് മറിച്ചുനോക്കി.

'എങ്ങനെയുണ്ട്?'

'അനുഭവംണ്ട്. ഭാഷ കൊറച്ച് കല്ലു കടിക്കും.'

‘പഴയ വായന ഇപ്പളും ഉണ്ടോ?'

‘അങ്ങനെയൊന്നുംല്ല. ടൗണിൽ ഇറങ്ങിയാൽ ഒന്നരണ്ട് പുസ്തകം വാങ്ങും.'

എന്നാണ് അവസാനം പുസ്തകം പൈസ കൊടുത്ത് വാങ്ങിയത് എന്ന് ഓർത്തെടുക്കാൻ ശ്രമിച്ചപ്പോഴാണ് സുഹറ ഓർക്കാപ്പുറത്ത് ചോദ്യം എറിഞ്ഞത്.

‘രാജേഷേ, ഒരു കാര്യം ചോദിക്കട്ടെ.'

‘ഒന്നാക്കണ്ട. പത്തൊമ്പതെണ്ണം ചോദിച്ചോ.'

‘എന്നോ ചോദിക്കണ്ടതാ. അതിന് അന്നെ കാണാൻ കിട്ടണ്ടേ? പിന്നെ, കബീറിനെ പോറ്റി വലുതാക്കുന്നതല്ലാണ്ട് ഒരു ചേദ്യവും ഇത്രയും കാലം ഇല്ലായ്ര്ന്നു. എടാ, നീ ഇൻറെ കൂടെ കൂടുന്നോ?'

‘ഇനി ഞാനെന്നും നിന്റെ കൂടെ ഉണ്ടാകും. വെറുമൊരു മൊബൈൽ വിളിപ്പാടകലെ.’

‘പായ്യാരം പറയുന്നതിന് ഒരു കൊറവുമില്ല’, പഴയ സിനിമയുടെ റീമേക്ക് പോലെ സുഹറ കയ്യോങ്ങി.

ഒഴിഞ്ഞുമാറിയില്ല. പരിക്ക് പറ്റാൻ ഒരു പേപ്പർവെയിറ്റ് പോലും സുഹറയുടെ കയ്യിലില്ലല്ലോ. ഓങ്ങിയ കൈ പകുതിവഴിക്ക് മരവിച്ചു പോയതും കണ്ടു.

സമയത്തെപ്പറ്റി ബോധം വന്നപ്പോൾ പെട്ടെന്ന് എഴുന്നേറ്റു.

'പോകാൻ തെരക്കായോ?'

കർട്ടൻറെ ഓഡറിൻറെ കാര്യം പറഞ്ഞു.

‘ഏതായാലും മൊബൈൽ നമ്പർ കൊണ്ടാ.'

സുഹറയുടെ നമ്പർ ചോദിച്ച് മിസ്സ്കോളിട്ട് സെയിവ് ചെയ്തു.

മുറ്റത്തേക്ക് ഇറങ്ങിയപ്പോൾ സുഹറ കാറ് ചാരി നിന്ന ഡ്രൈവറെ വിളിച്ചു.

‘ചന്ദ്രാ, മൂപ്പരെയൊന്ന് വിട്ടുകൊടുക്ക്.'

‘വേണ്ട. തൊട്ടടുത്താണ്. നടക്കാനുള്ള ദൂരമേയുള്ളൂ.'

‘ഗെയിറ്റിനടുത്ത് എത്തിയപ്പോഴാണ് കണ്ടത്. തഴച്ചു നിൽക്കുന്ന തേട്ടത്തിൽ ഒരു അരളി മാത്രം ഉണങ്ങി നിൽക്കുന്നു.’

‘ഇതെങ്ങനെ ഉണങ്ങിപ്പോയി?'

'എങ്ങനെയോ.'

‘തടം ഇളക്കി നന്നായിട്ട് നനച്ചു കൊടുത്താ മതി.'

‘തോട്ടക്കാരൻ നോക്കിയതാ.  ഇനി നനച്ചിട്ട് കാര്യംല്ല. അതു പോയി.'

# മുടിച്ചിയായ പുത്രി

പതിവുപോലെ നാലുമണിക്ക് ഉണർന്നു. വാതിലിന്റെ കൈപ്പിടി കൊളുത്തി നൈറ്റിയിലുണ്ടായ കീറൽ കൈമുട്ടിൽ തടഞ്ഞു. ഇനിയുറക്കം വരില്ല. മദ്യവും മദരാക്ഷിയുമായി രാവേറെച്ചെന്ന് ഉറങ്ങിയാലും ബ്രാഹ്മമുഹൂർത്തത്തിൽ ഉണരുന്ന മാടമ്പ് കുഞ്ഞുക്കുട്ടന്റെ *അശ്വത്ഥാമാ*വിലെ നായകനെ ഓർമ്മ വന്നു. ബ്രാഹ്മമുഹൂർത്തത്തിന്റെ ഗുണം ശൂദ്രർ, സ്ത്രീകൾ തുടങ്ങിയ വിഭാഗങ്ങൾക്ക് കിട്ടുമോ? കിട്ടാനിടയില്ല.

പത്തു മിനുട്ട് വെറുതെ കണ്ണടച്ചു കിടന്നു. പിന്നെ എഴുന്നേറ്റു പല്ലു തേച്ചു. അടുക്കളയിൽ ചെന്ന് ചായയുണ്ടാക്കി കുടിച്ചു. ടോയ്ലറ്റിൽ പോയി.

തിരിച്ചു വന്നു ലൈറ്റിട്ട് ലാപ്ടോപ്പ് തുറന്നു. യു എസ് ബി കുത്തി നെറ്റ് കണക്റ്റ് ചെയ്തു. റെയിഞ്ച് കുറവാണ്. പക്ഷെ സ്പീഡുണ്ട്. ഫർസാനയുടെ മെയിലുണ്ട്. ഖുർഅത്തുൽ ഐൻ ഹൈദറിന്റെ ഉർദു കഥ സ്കാൻ ചെയ്ത് അയച്ചിരിക്കുന്നു. ഹരികൃഷ്ണനെ ഏല്പിക്കുന്നത് ഒന്നുകൂടി ആലോചിച്ചിട്ടു മതി. വിവർത്തനം ഗംഭീരമാകുമെങ്കിലും എന്നു തീരും എന്നതിന് ഒരുറപ്പും ഉണ്ടാകില്ല. സഫിയ ടീച്ചറോട് കൂടി ഒന്നു ചോദിച്ചു നോക്കാം.

മാക്മില്ലനു വേണ്ടി ചെയ്തു കൊണ്ടിരുന്ന മുണ്ടശ്ശേരിയുടെ ലേഖനത്തിന്റെ വിവർത്തനത്തിൽ ഒന്നു കൈ വെച്ചു. രണ്ട് ഖണ്ഡികയോളം ചെയ്തപ്പോൾ ബോറടിച്ചു. കഴുത്ത് കുറേശ്ശെ വേദനിക്കുന്നു.. മോണിറ്ററിൽ നോക്കുമ്പോൾ കഴുത്ത് വേദനിക്കാൻ തുടങ്ങിയിട്ട് കുറേ ദിവസമായി. ഇന്നെന്തായാലും സനലിനെ കാണിക്കണം.

കസേരയിൽ ചാരിയിരുന്ന് ബിസ്മില്ലാ ഖാന്റെ ലളിത് വെച്ചു. അത് തീരുന്നതിന് മുമ്പ് പള്ളിയിൽ നിന്ന് ബാങ്ക് മുഴങ്ങി. റോഷ്നാരാ ബീഗത്തിന്റെ ഭൈരവ് പകുതി ആയപ്പോഴാണ് അമ്പലത്തിൽ നിന്ന് ജ്ഞാനപ്പാന തുടങ്ങിയത്. ജ്ഞാനപ്പാനയുടെ സമയം എന്നും ഒന്നു തന്നെ - അഞ്ചര. ബാങ്കിൻറെ സമയമാണ് മാറുന്നത്. ജനുവരി പകുതി ആയാൽ ജ്ഞാനപ്പാന തുടങ്ങിക്കഴിഞ്ഞാണ് ബാങ്ക് കേൾക്കുക. മതനിരപേക്ഷതയിൽ സ്പെഷലൈസ് ചെയ്ത സാംസ്കാരിക നായകർക്ക് ഉപയോഗിക്കാൻ പറ്റിയ ഒരു പ്രയോഗം തോന്നി: അടുത്തും അകന്നും കഴിയുന്ന രണ്ട് വിശ്വാസസംഹിതകൾ. മോശമില്ല. ഇങ്ങനെ ഓരോന്ന് തോന്നുമ്പോഴാണ് മഞ്ഞു മൂടിയ ഗുഹകളിലെ താപസികൾക്ക് രതിമൂർഛ ഉണ്ടാകുന്നതു എന്നല്ലേ ബ്രിട്ടിഷ് കവി റ്റെഡ് ഹ്യൂസ് പറഞ്ഞത്.

കഴുത്തിൻറെ വേദന പോയില്ല. ലാപ് ഓഫ് ചെയ്ത്, ലൈറ്റ് ഓഫാക്കി കട്ടിലിൽ നീണ്ടു നിവർന്നു കിടന്നു.

മൊബൈലിൽ സുൽത്താൻ ഖാന്റെ ആഹിർഭൈരവും ഭീംസെൻ ജോഷിയുടെ കോമൾ റിഷബും ആസാവരിയും കേട്ടു കഴിഞ്ഞപ്പോൾ നല്ല സുഖം തോന്നി. സമയം നോക്കിയപ്പോൾ ഏഴ് കഴിഞ്ഞിരുന്നു. ധൃതിയിൽ എഴുന്നേറ്റ് കുളിച്ചു. ചുഡീദാറും ടോപ്പും എടുത്തിട്ടു. ലാപ്പ് പൗച്ചിലാക്കി തോളിലേക്കിട്ടു.

ആരും കാണാതെ ഇറങ്ങാം എന്ന് വിചാരിച്ചത് നടന്നില്ല.

'എങ്ങോട്ടാണ്ടീ, രാവിലെത്തന്നെ?' - അമ്മ.

'ചായ കുടിച്ചിട്ട് പോയ്ക്കോ. വെറുംവയറ്റില് ഫെമിനിസം പയറ്റണ്ട'- സുധീഷേട്ടൻ.

'രജന്യേൻറി പോവ്വാണോ?' - രമ്യമോൾ.

രമ്യമോളോട് കൈവീശി കാണിച്ച് മുറ്റത്തേക്കിറങ്ങി.

വണ്ടി സെൽഫ് എടുക്കുന്നില്ല. ഒടുക്കത്തെ ബാറ്ററി. ചവിട്ടി സ്റ്റാർട്ടാക്കി.

ആസ്പത്രിയിൽ വലിയ തിരക്കില്ലായിരുന്നു. ക്യൂവിൽ മുന്നിൽ രണ്ടാളേ ഉണ്ടായിരുന്നുള്ളൂ. കൃത്യം എട്ടു മണിക്കു തന്നെ ഡോ. പി കെ സനൽ, എം.ഡി (മെഡിസിൻ) വന്നു സീറ്റിലിരുന്നു.

മുന്നിലുള്ളവരുടെ പരിശോധന കഴിഞ്ഞ് മുറിയിലേക്ക് കയറിയപ്പോൾ സനൽ ഭംഗിയായി ചിരിച്ചു. സ്കൂളിൽ പെൺകുട്ടികളെ കുപ്പിയിലാക്കാൻ പ്രയോഗിച്ച അതേ ചിരി. പ്ലസ് റ്റൂവിന് ആന്വൽ ഡേക്ക് 'മാലിനി നദിയിൽ കണ്ണാടി നോക്കും' എന്ന പഴയ യുഗ്മഗാനം കൂടെ പാടി കുളമാക്കി കൂവൽ വാങ്ങിയിറങ്ങിയപ്പോൾ ചിരിച്ചതും അതേ ചിരി.

ചിരി മുഖത്ത് ഫ്രീസ് ചെയ്തുവെച്ച് സനൽ ഇരിക്കാൻ ആംഗ്യം കാണിച്ചു.

'എന്താടോ പ്രശ്നം?'

'കഴുത്തുവേദന. മോണിറ്ററിലേക്ക് നോക്കിയാൽ വല്ലാതെ അധികമാകും.'

'അപ്പോ സംഗതി പോസ്റ്റ്മോഡേണാണ്. നോക്കട്ടെ.'

കഴുത്ത് പല ആംഗിളിലും തിരിച്ചു വേദനയുണ്ടോ എന്നു നോക്കി. വേദനയുടെ ഉത്ഭവം, വളർച്ച, സ്വഭാവം തുടങ്ങിയതെല്ലാം ചോദിച്ചു.

'പ്രശ്നമൊന്നും കാണുന്നില്ല. വേദനക്ക് ഒരു ഗുളിക എഴുതിത്തരാം. കഴുത്ത് ഇടക്ക് അഞ്ചെട്ടു പ്രാവശ്യം റൊട്ടേറ്റ് ചെയ്യണം. കുറച്ചു ദിവസത്തേക്ക് കമ്പ്യൂട്ടർ പണിയൊന്ന്

കുറച്ചോ. അത്യാവശ്യമാണെങ്കിൽ നന്നായി ചാരിയിരുന്ന് മോണിറ്ററിലേക്ക് നോക്കിക്കോ. ഒരാഴ്ച കഴിഞ്ഞ് പ്രശ്നമുണ്ടെങ്കിൽ വാ.'

'എടാ, നിൻറെ പ്രൊഡക്ഷൻ നമ്പർ വൺ റിലീസായോ?'

'ഓ, കഴിഞ്ഞാഴ്ച. കുട്ടി പെണ്ണ്. തള്ളയും കുട്ടിയും സുഖം.'

'മെറ്റേണിറ്റി ലീവ് ആറ് മാസമാക്കിയില്ലേ. സുഖമായി.'

'അല്ല, നിനക്ക് ഈ മാതിരി ഏർപ്പാടൊന്നും വേണ്ടാന്നാണോ?'

'എടാ, അലവലാതീ', ശബ്ദം താഴ്ത്തിയാണ് പറഞ്ഞത്. പുറത്ത് കാത്തു നില്ക്കുന്ന രോഗികൾക്ക് ഡോക്ടറോടുള്ള ബഹുമാനം കുറഞ്ഞു പോകരുതല്ലോ. 'അമ്മ തൻ താരാട്ടും അമ്മിഞ്ഞപ്പാലും ബാലാമണിയമ്മയുമായി നീയും ലസിതട്ടീച്ചറും കെട്ടിമറിഞ്ഞോ. എന്നെ വെറുതെ വിട്ടേക്ക്.'

'നീ ആരെയാണ് അലവലാതീന്ന് വിളിച്ചതെന്ന് അറിയാമോ? നഗരത്തിലെ പേരും പെരുമയുമുള്ള ഭിഷഗ്വരനെ. 'ഭിഷഗ്വരൻ' എന്ന് തന്നെയല്ലേ? ഉണ്ണിമാധവൻ മാഷോട് ചോദിക്കേണ്ടി വരും.'

'പോടാ'.

പുറത്തിറങ്ങുമ്പോൾ തിരിഞ്ഞുനോക്കി. സനലിൻറെ മുഖത്തെ ചിരി മാഞ്ഞിട്ടില്ല.

സ്റ്റാൻറിൽ നിന്നിറക്കി ചാവിയിട്ട് ഇഗ്നിഷൻ അമർത്തിയപ്പോൾ, അതിശയം, വണ്ടി സ്റ്റാർട്ടായി.

ആസ്പത്രിക്കു മുന്നിലെ മെഡിക്കൽ ഷാപ്പിൽ നിന്ന് സനൽ കുറിച്ചു തന്ന മരുന്നു വാങ്ങി. ഫ്ളൈ ഓവറിന് താഴെയുള്ള എ ടി എമ്മിൽ നിന്ന് ആയിരം രൂപയെടുത്തു. പെൻക്രാഫ്റ്റിൽ നിന്ന് വന്ന ചെക്ക് മൂന്ന് ദിവസം മുമ്പ് ക്രെഡിറ്റ് ചെയ്തതാണ്.

ഭയങ്കരമായ വിശപ്പ് തോന്നി. 'വെങ്കിടേശ്വര കഫേ'ക്കു മുന്നിൽ വണ്ടി നിറുത്തി.

മസാലദോശ കഴിച്ചപ്പോൾ വിശപ്പ് മുഴുവൻ അടങ്ങിയില്ല. രണ്ട് ഇഡ്ഢലി കൂടി വാങ്ങി കഴിച്ചു. റാഹത്തായി. പക്ഷെ ചായ പറയിപ്പിച്ചു. കടുപ്പവുമില്ല, മധുരവുമില്ല. ഇതിലും നല്ലത് കുരിയാൽ ഇടയിലെ തട്ടുകടയാണ്. പൊറാട്ടയും മുട്ടറോസ്റ്റും തരക്കേടില്ല എന്നേ പറയാവൂ. പക്ഷെ ചായ ഉഗ്രനായിരിക്കും.

ഒമ്പതേ കാലാകുന്നേയുള്ളൂ. ആർക്കൈവ്സ് തുറക്കാൻ പത്തു മണിയാകണം. സ്റ്റെല്ലയുമായി കുറച്ചു നേരം കത്തിയടിക്കാം. വണ്ടി ചിന്താവളപ്പ് വഴി ചാലപ്പുറത്തേക്ക് വിട്ടു.

സുബിൻറെ അമ്മച്ചിയാണ് വാതിൽ തുറന്നത്.

'ആ, രജനിയോ. ഒത്തിരി നാളായല്ലോ കണ്ടിട്ട്.'

സ്റ്റെല്ലയുടെ ജോലി തുടങ്ങുന്നത് ഉച്ച തിരിഞ്ഞാണ്. ഗ്രാമീൺ ബാങ്കിൻറെ കുന്ദമംഗലം ശാഖയിൽ ജോലി ചെയ്യുന്ന സുബിൻ പോയിക്കഴിഞ്ഞിരുന്നു.

ചുമരിൽ ചാരിവെച്ച തലയണയിൽ ചാരിയിരുന്ന് നോവൽ വായിക്കുകയാണ് സ്റ്റെല്ല.

'എന്താടാ, രാവിലെത്തന്നെ ഈ വഴിക്ക്?'

'ബീച്ചാസ്പത്രിയിൽ പോയിട്ട് വര്വാ.'

സനലിൻറെ കഥ പറഞ്ഞപ്പോൾ സ്റ്റെല്ല ചിരിച്ചു.

'നിൻറെ ഓരോ ബോയ്ഫ്രണ്ട്സിന്റെ കാര്യം!'

നോവൽ അടച്ചുവെച്ച് സ്റ്റെല്ല എഴുന്നേറ്റു. അഴിഞ്ഞ മുടി കൈകൊണ്ട് പിന്നിലേക്ക് ചീകിയൊതുക്കി സങ്കടം പറഞ്ഞു.

'പന്ത്രണ്ട് മണിക്കൊക്കെയാണ് പണി തീരുക. ജേണലിസ്റ്റ് ട്രെയിനികൾ അടിമകളാണെന്നാണ് അവരുടെ വിചാരം. കല്ല്യാണം കഴിഞ്ഞിട്ടും കന്യകാത്വത്തിൻറെ ഹാങ്ങോവർ മാറാത്ത അവസ്ഥയാണ്!'

'നിന്റെ സ്വകാര്യജീവിതം അവരെ വിഷയമല്ലല്ലോ. ഫോർത്ത് എസ്റ്റേറ്റ്, കോപ്പ് എന്നൊക്കെ പറഞ്ഞാലും മുതലാളിമാർ മുതലാളിമാർ തന്നെ. അത്യാവശ്യത്തിന് ചില്ലറ തരുന്നുണ്ടല്ലോ എന്ന ന്യായവും പറയാം. ഇരുപതിനായിരം ഉറുപ്പിക അത്ര മോശമല്ലല്ലോ.'

സുബിൻറെ അമ്മച്ചി കൊണ്ടുവന്ന ചായ കുടിച്ചപ്പോൾ നേരത്തേ കുടിച്ച ചായയുടെ ചളിപ്പ് മാറി.

'നീ എന്നാ പയ്യന്നൂരീന്ന് വന്നത്?'

'ഇന്നലെ.'

'എന്തായി?'

'ഒന്നുമായില്ല. പയ്യന്നൂർ ടൗണില് നാളെയോ മറ്റന്നാളോ കുറേ അധികം ആളുകളെ പങ്കെടുപ്പിച്ചു കൊണ്ട് ഒരു പ്രകടനം നടത്തുന്നുണ്ട്. അജിതേച്ചി വിളിച്ചു പറയാം എന്നു പറഞ്ഞിട്ടുണ്ട്.'

വാച്ച് നോക്കിയപ്പോൾ പത്തിന് പത്ത് മിനുട്ട്.

'എടാ, ഞാൻ പോട്ടേ, ആർക്കൈവ്സിൽ കുറച്ചു പണിയുണ്ട്.'

ആർക്കൈവ്സിൽ സമദ് വന്നിട്ടില്ല. അപകടത്തിൽ പെട്ട് വിശ്രമത്തിലാണെന്ന് മിനി പറഞ്ഞു. എതിരെ വന്ന കാറിനെ വെട്ടിച്ചപ്പോൾ ബൈക്ക് മതിലിൽ ഇടിച്ചതാണ്. കുറച്ച് തൊലി പോയതും കാലുളുക്കിയതുമല്ലാതെ എല്ലൊടിഞ്ഞില്ല, ഭാഗ്യം. അവൻറെ ഒടുക്കത്തെ സ്പീഡ്.

വിവരങ്ങൾ എവിടെയാണുള്ളതെന്ന് മിനിക്കറിയില്ല. അലമാരകൾ തുറന്ന് ഇഷ്ടം പോലെ പരതിക്കൊള്ളാൻ സ്വാതന്ത്ര്യം തന്നു. ഇ എഫ് തോമസ് പേര് കൊണ്ട് വെൽഷുകാരൻ തന്നെ. പക്ഷെ വെയിൽസിൽ എവിടെ, മുഴുവൻ പേരെന്ത്, മറ്റു പല ബ്രിട്ടിഷ് ഉദ്യോഗസ്ഥരേയും പോലെ പബ്ലിക് സ്കൂളിൽ പഠിച്ചതാണോ?

തോമസ് സായിവ് മലബാറിൽ കാണിച്ച പരാക്രമങ്ങളുടെ പൊട്ടും പൊളിയുമല്ലാതെ രണ്ടു മണിക്കൂറോളം തെരഞ്ഞിട്ടും മറ്റൊന്നും കിട്ടിയില്ല. നെറ്റിൽ കൊളോണിയൽ രേഖകളുടെ സൈറ്റിൽ പോലും തോമസിൻറെ ഒരു പ്രൊഫൈൽ കിട്ടിയിരുന്നില്ല. അടിക്കുറിപ്പിന് കുറച്ചെന്തെങ്കിലും കിട്ടാതെ പുസ്തകം ഇറക്കാൻ കഴിയില്ലെന്നാണ് രാജേഷ് പറഞ്ഞത്. ഇനി ഹൈക്കമ്മീഷനിൽ നിന്ന് എന്തെങ്കിലും തുമ്പ് കിട്ടുമോ എന്നേ നോക്കാനുള്ളൂ. ജെ എൻ യൂവിലെ കവിതയോട് വിളിച്ചു പറയാൻ പറയാം.

ആർക്കൈവ്സിൽ നിന്നിറങ്ങിയപ്പോൾ പന്ത്രണ്ടേ കാലായിരുന്നു. എരഞ്ഞിപ്പാലത്ത് ട്രാഫിക് ജാമിൽ കുടുങ്ങി ബൈപാസ്സിലേക്ക് കയറാൻ പത്തു മിനുട്ടിലധികം എടുത്തു. ബസ്സ്റ്റാൻ്റിന്റെ മുന്നിൽ നിർത്തി ചെരിപ്പിൻറെ പൊട്ടിയ വള്ളി തുന്നിച്ചു. സ്റ്റഡി മെറ്റീരിയലിനുള്ള ഡ്രാഫ്റ്റ് അയക്കേണ്ട കാര്യം ഓർമ്മ വന്നു. ബുധനാഴ്ചയായിട്ടും ബാങ്കിൽ കുറച്ച് തിരക്കുണ്ടായിരുന്നു. പുറത്തിറങ്ങിയപ്പോൾ നന്നായി വിശന്നു. സ്റ്റേഡിയം ജങ്ഷനിൽ വണ്ടി ഓരം ചേർത്തിട്ട് 'അൽമുബാറ'ക്കിലേക്ക് കയറി.

'ചേച്ചീ, ചോരല്ലേ?', ഗ്ലാസ്സിൽ വെള്ളം കൊണ്ടുവെച്ച് നേപ്പാളി ചെക്കൻ മഹേഷ് ചോദിച്ചു.

'ചോരല്ല, ചോറ്. ഒന്നു കൂടി പറ, കേൾക്കട്ടെ.'

മഹേഷ് ചിരിച്ചു.

അയക്കൂറ പൊരിച്ചതുണ്ടായിരുന്നു. കഷണത്തിന് മുപ്പത്തഞ്ചുറുപ്പിക വിലയായതുകൊണ്ട് ആത്മസംയമനം പാലിച്ചു. പകരം ഓംലെറ്റിനു പറഞ്ഞു.

റോഡിലേക്കിറങ്ങിയപ്പോൾ മൊബൈൽ ശബ്ദിച്ചു. അജിതേച്ചിയാണ്. വെള്ളിയാഴ്ച വൈകുന്നേരം പയ്യന്നൂർ ടൗണിൽ പ്രകടനം നടത്താൻ തീരുമാനിച്ച കാര്യം പറഞ്ഞു. ബിന്ദിയയെ വിളിച്ചു പറയണം. രണ്ടുമൂന്നു പ്രാവശ്യം ബിന്ദിയയെ വിളിച്ചു. റിങ്ങ് ചെയ്തിട്ടും ഫോൺ എടുത്തില്ല. നെറ്റിന്റെ ചാർജ്ജ് തീരാറായ കാര്യം ഓർത്തു. ബാങ്ക് റോഡിലെ കൺസ്യൂമർ കെയർ സെന്ററിൽ നിന്ന് റീചാർജ്ജ് ചെയ്തു.

ലിങ്ക്റോഡിന്റെ അറ്റത്ത് വണ്ടി നിറുത്തി 'വട്ടേരി തട്ടുകട' യിലേക്ക് കയറിയപ്പോൾ സുകുവേട്ടൻ പുറം തിരിഞ്ഞു നിന്ന് ഉള്ളി അരിയുകയാണ്. അരിഞ്ഞുകൂട്ടിയ ഒരു കുന്ന് ഉള്ളി അടുപ്പിനടുത്ത് വെച്ച വലിയ, പരന്ന പാത്രത്തിൽ കിടക്കുന്നു.

'സുകുവേട്ടാ, സുഖം തന്നെയല്ലേ.'

'ആ, രജനിയോ. യ്യെവിടെയാ? കാണാൻല്ല്യല്ലോ.'

'സുനിത വധക്കേസ് ആക്ഷൻ കമ്മിറ്റിയുമായിട്ട് പയ്യന്നൂരായിരുന്നു ഒരാഴ്ച.'

'പേപ്പറില് വായിച്ചു. എന്തായി അത്?'

'പ്രകടനവും പൊതുയോഗവും വീടുതോറും പ്രചാരണവും നടത്തി. ഒരു ദിവസം പോലീസ് സ്റ്റേഷൻ ഉപരോധിച്ചു. അറസ്റ്റ് ചെയ്തു കേസെടുത്ത് വിട്ടു.'

'എന്തെങ്കിലും കാര്യം ണ്ടാകുവോ?'

'ഒന്നും പറയാൻ പറ്റില്ല. കൊന്നത് ആരാണെന്ന് എല്ലാർക്കും അറിയാം. രാഷ്ട്രീയക്കാര് ഒത്തുകളിക്കുകയാ. പഞ്ചായത്തിൽ രണ്ടു വാർഡില് ഉപതെരഞ്ഞെടുപ്പ് വരുന്നുണ്ട്. കേസ് അന്വേഷണം അട്ടിമറിച്ചാൽ തെരഞ്ഞെടുപ്പ് ബഹിഷ്കരിക്കാൻ ആഹ്വാനമുണ്ട്. അത് ചെലപ്പോ ഏൽക്കും.'

മൊബൈൽ ശബ്ദിച്ചു. മിസ്കോൾ കണ്ട് ബിന്ദിയ തിരിച്ചു വിളിച്ചതാണ്. വെള്ളിയാഴ്ചത്തെ പ്രകടനത്തിൻറെ കാര്യം പറഞ്ഞു. പറ്റിയാൽ വരാമെന്ന് ബിന്ദിയ പറഞ്ഞു.

'ഷർബീനന്റെ ബാപ്പ മരിച്ചുപോയി', സുകുവേട്ടൻ പെട്ടെന്ന് പറഞ്ഞു.

'എപ്പോ? ഞാനറിഞ്ഞില്ല.'

'ശനിയാഴ്ച. രണ്ടു ദിവസം ആസ്പത്രിയിലായിരുന്നു. പ്രസാദ് വന്നുപോയി. ഷെർബീനക്കും അധികം ലീവില്ല. മറ്റന്നാള് പോകണം. ഓളെ നെറ്റ് കണക്ഷൻ തകരാറായി കെടക്കുകയാ. യ്യി ഒരു ടിക്കറ്റ് ബുക്ക് ചെയ്യ്. ഇവിടുന്ന് കിട്ടിയില്ലെങ്കിൽ മംഗലാപുരം വഴിക്ക് പോകുന്ന യശ്വന്ത്പൂരിന് കണ്ണൂരിന്ന് ബുക്ക് ചെയ്താലും മതി.'

ലാപ് തുറന്ന് യു എസ് ബി കുത്തി നെറ്റ് കണക്റ്റ് ചെയ്തു. സൈറ്റ് പെട്ടെന്ന് കിട്ടി.

'ടിക്കറ്റില്ല, സുകുവേട്ടാ. നാളെ രാവിലെ തൽക്കാലിന് നോക്കാം.'

ലാപ് അടച്ചുവെച്ച് സുകുവേട്ടന്റെ അടുത്തു ചെന്നു നിന്നു. ഉള്ളിയും തക്കാളിയും തീർത്ത് പച്ചമുളകിലേക്ക് എത്തിയിരിക്കുകയാണ് സുകുവേട്ടൻ. പഴയ പാട്ടിൽ പറഞ്ഞ പോലെ മുടിയിൽ കാലത്തിന്റെ മുല്ലപ്പൂ വിരിഞ്ഞാലും കവിളത്തെ താമര വാടിയാലും സുകുവേട്ടന്റെ ചൊങ്കത്തം കണ്ണിൽ ബാക്കി നില്ക്കുന്നുണ്ട്.

'അല്ല, സുകുവേട്ടാ, ഞാൻ ആലോചിക്കുകയാ. വിപ്ലവകാരിയും ക്ഷമൻനെല്ലി സമരനായകനുമായ സഖാവ് വട്ടേരി സുകുമാരൻ തട്ടുകട തുടങ്ങാനുണ്ടായ ചരിത്രസാഹചര്യങ്ങളെ പറ്റി ഒരു ഫീച്ചർ എഴുതിയാലോ.'

'പൊന്നുമോളേ, യ്യി ഇന്നെ വിട്ടേക്ക്. പഴയ ബുദ്ധിജീവികളെ ആരെയെങ്കിലും പിടിച്ചോ.'

'എന്നാ പോട്ടേ. ഏതായാലും നല്ല പ്രാസഭംഗിയുണ്ട് - വട്ടേരി തട്ടുകട. കുറച്ചുനേരം സഹായിക്കണോ?'

'യ്യി അന്റെ പണി നോക്ക്, രജന്യേ.'

തിരിച്ചു ചെന്ന് വട്ടക്കസേരയിൽ ഇരുന്ന് മേശപ്പുറത്ത് വെച്ച ലാപ്ടോപ്പ് തുറന്നു. ഫർസാനയുടെ മെയിലുണ്ട്. രാവിലത്തെ മെയിലിന് മറുപടി അയക്കാൻ മറന്നു പോയിരുന്നു. വിവർത്തനം ഏല്പിക്കാമെന്ന് മറുപടിയിട്ടു. കഴുത്ത് വേദന കുറവുണ്ട്. സനലിൻറെ മരുന്ന് വേദനസംഹാരിയാണല്ലോ.

മടിപിടിച്ചാൽ ഒന്നും നടക്കില്ല. മുണ്ടശ്ശേരിയെ ഒരു വഴിക്കാക്കണമല്ലോ.

കടിച്ചുപിടിച്ച് ഒരു മണിക്കൂർ ഒപ്പിച്ചു. കഷ്ടിച്ച് രണ്ട് പേജ് തീർന്നു. ഇനിയുമുണ്ട് നാല് പേജ്. സുകുവേട്ടൻ ഒരു ഗ്ലാസ്സ് കട്ടൻ ചായ മുന്നിൽ കൊണ്ടു വെച്ചു. ഏലക്കായിട്ട, നല്ല മധുരമുള്ള സ്പെഷൽ സുലൈമാനി. ചായ മൊത്തിക്കുടിച്ചു കൊണ്ട് ഇഖ്ബാൽബാനുവിൻറെ ഗസൽ കേട്ടു - മുഹബ്ബത് കർനേവാലേ, തും കം ന ഹോംഗേ/തേരി മെഹ്ഫിൽ മെ ലേകിൻ ഹം നാ ഹോംഗേ.

‘അനക്ക് എവിടുന്നാ ഇമ്മാതിരി പാട്ട് കിട്ടുന്നത്?’, ഗസൽ പാടിത്തീർന്നപ്പോൾ സുകുവേട്ടൻ ചോദിച്ചു.

‘നെറ്റീന്ന് അടിച്ചുമാറ്റുന്നതാ.’

വാച്ച് നോക്കിയപ്പോൾ നാലര.

‘സുകുവേട്ടാ, ഞാൻ പോകുന്നേ. നാദാപുരം ടൗണിലുള്ള ആ പഴയ വീട്ടിൽ തന്നെയല്ലേ ഷർബീന ഉള്ളത്?’

'അവടെത്തന്നെ.'

റോഡിൽ വൈകുന്നേരത്തെ തിരക്ക് തുടങ്ങിക്കഴിഞ്ഞിരുന്നു. മാവൂർ റോഡ് ജങ്ഷനെത്താൻ പത്തു മിനുട്ട് മുഴുവൻ എടുത്തു. ‘പാരഡൈസ് ഷോപ്പി'ങ്ങിന്റെ ഇടുങ്ങിയ പാർക്കിങ് ലോട്ടിന്റെ അറ്റത്ത് വണ്ടി നിറുത്തി. കെട്ടിടത്തിന്റെ രണ്ടാം നിലയിലാണ് ഹമീദ് ജോലി ചെയ്യുന്ന കെ എസ് എഫ് ഇയുടെ ഓഫീസ്. താഴെ പുതുതായി തുടങ്ങിയ സൂപ്പർ മാർക്കറ്റ്.

സൂപ്പർ മാർക്കറ്റിലേക്ക് വെറുതെ കണ്ണെറിഞ്ഞു. അപ്പോൾ ആരാണ് ഇറങ്ങി വരുന്നത്? സാക്ഷാൽ സജീഷ്! കുറച്ചുകൂടി തടിച്ചിട്ടുണ്ട്. മഞ്ഞയിൽ കറുത്ത വരകളുള്ള നല്ലൊരു ബ്രാൻഡഡ് ഷർട്ട് ചാമ്പിയിട്ടുണ്ട്. പ്രീതിയുടെ ഭർതൃപരിഷ്കരണ നടപടികൾ പുരോഗമിക്കുന്നുണ്ട്. അക്ഷമ മുഖത്തു തെളിയുന്നുണ്ട്. പ്രീതി അകത്തുണ്ടാകും. നിന്ന നിൽപിൽ രണ്ട് തിരിച്ചിൽ തിരിഞ്ഞപ്പോഴാണ് കണ്ടത്. ഉടനെ ഉള്ള പുച്ഛമെല്ലാം മുഖത്ത് ആവാഹിച്ച്, ഓരോ അടിയും അളന്ന് കൃത്രിമമായ അലസതയോടെ അടുത്തേക്ക് വന്നു.

‘സുഖം തന്നെയല്ലേ?'

'പരമസുഖം. സുഖം കൊണ്ട് നില്ക്കാൻ വയ്യ.'

'കൊസറ പറയുന്ന സ്വഭാവം മാറിയിട്ടില്ല, അല്ലേ?'

'അങ്ങനെ എല്ലാ സ്വഭാവവും മാറ്റാൻ പറ്റ്വോ?'

സജീഷിൻറെ ശബ്ദം വേണ്ടതിലധികം ഉയർന്നിരുന്നു. ശരീരഭാഷയും പിശകായതു കൊണ്ട് കൗണ്ടറിന് അടുത്തു നിന്ന സെയിൽസ് ഗേൾസ് ശ്രദ്ധിക്കാൻ തുടങ്ങിയിരുന്നു. റോഡിലെ ട്രാഫിക് കാരണം ഒന്നും കേൾക്കാൻ വയ്യാത്തത് ഭാഗ്യം. കസ്റ്റമറുടെ പ്രതിച്ഛായ പോലെ വിശുദ്ധമായി മറ്റെന്തുണ്ട്?

‘അപ്പോ, നമ്മളെ സ്വഭാവമൊക്കെ മാറിയിട്ടുണ്ടാകും അല്ലേ.'

‘സ്വഭാവം ഒക്കെ മാറ്റാൻ എന്താ നല്ലനടപ്പിന് ശിക്ഷിച്ചിട്ടുണ്ടോ?’

‘തമാശ! ശരിക്കും മാമുക്കോയ ഡയലോഗ്. പിന്നെ, അനിയത്തിയോടുള്ള അസൂയ കൊണ്ട് ചോദിക്കുകയാണെന്ന് വിചാരിക്കരുത് - പ്രീതി നിനക്ക് പറ്റിയ ചരക്ക് തന്നെയാണോ?'

‘നിനക്ക് ആ ഒരൊറ്റ കാര്യം ആലോചിച്ചാൽ മതിയല്ലോ.’

‘അയ്യോ, ഇതാര്, മാന്യശ്രീ വിശ്വാമിത്രനോ? ഞാനും ഒരു തമാശ പറഞ്ഞതാണെന്ന് വിചാരിച്ചാൽ മതി. അതുപോട്ടെ. ഇടിവെട്ട് ഷർട്ടാണല്ലോ. ആരെ സെലക്ഷനാണ്?’

ഷർട്ടിന്റെ അറ്റം പിടിച്ചു നോക്കി. സജീഷ് പരിഭ്രമത്തോടെ ചുറ്റും കണ്ണോടിച്ചു. സെയിൽസ് ഗേൾസ് ആഘോഷിക്കാൻ തുടങ്ങിയോ എന്നു സംശയം. ഷർട്ടിൽ നിന്ന് പിടിവിട്ടു.

സജീഷ് വാല് മടക്കി കഴിഞ്ഞിരുന്നു.

‘പ്രീതി അകത്തുണ്ട്.’

‘അയ്യോ, ഞാൻ കാണുന്നില്ല. ഇന്നത്തേക്കുള്ള കുടുംബകലഹത്തിന് വകയാകും. പ്രിയമോളെ സ്കൂളിൽ ചേർത്തോ?’

‘ഇല്ല. സ്കൂള് നോക്കുന്നുണ്ട്.’

സെയിൽസ് ഗേൾസിന്റെ നോട്ടം അവഗണിച്ച് സജീഷ് അകത്തേക്കു പോയി.

എന്നാണ് സജീഷ് ഉത്തമ സദാചാരവാദിയായത്? രതിമൂർഛയോട് ഗൃഹാതുരത്വം ഉണ്ടാക്കിത്തരുന്നവൻ എന്ന് കാല്പനിക മലയാളത്തിൽ ആരേയെങ്കിലും വിശേഷിപ്പിക്കാൻ പറ്റുമെങ്കിൽ അത് സജീഷിനെയായിരിക്കും. വേറെ എന്തു കുറ്റം പറഞ്ഞാലും അക്കാര്യത്തിൽ അവൻ ഉഷാറായിരുന്നു. പക്ഷെ, രതി - അതാണോ എല്ലാം? എട്ടും പൊട്ടും തിരിയാത്ത ഇരുപത്തി മൂന്നാം വയസ്സിൽ അവൻറെ കൂടെ നടക്കുമ്പോൾ അത്രക്ക് ആലോചിച്ചില്ല.

ഹമീദ് മറ്റു രണ്ടു പേരോടൊപ്പം കോണിപ്പിടിയിറങ്ങി വന്നു. കൂടെയുള്ളവർ പരിചയഭാവത്തിൽ ചരിച്ച് നടന്നുപോയി.

‘എന്താണൊരു അർജ്ജുനവിഷാദയോഗം?'

‘ഒരു മലയാളം എം എ കയ്യിലുണ്ടെന്ന് വിചാരിച്ച് എന്തു സംസ്കൃതവും പറയാമെന്നാണോ? വിഷാദമൊന്നുമില്ല. അനിയത്തീന്റെ ഭർത്താവിനോട് കുറച്ച് ലോഗ്യം പറഞ്ഞതിന്റെ ക്ഷീണമാണ്.’

'ഓ, നിൻറെ പഴയ ലൈൻ, അല്ലേ? മൂപ്പരല്ലേ ഇപ്പോ കല്ലായിറോഡിൽ മൊബൈലിൻറെ കട നടത്തുന്നത്?’

‘അതുതന്നെ ആള്.’

വണ്ടി സ്റ്റാർട്ടാക്കി. രാവിലത്തെ ഇടങ്ങേറിന് ശേഷം മര്യാദക്ക് സ്റ്റാർട്ടാകുന്നുണ്ട്. ഹമീദ് പിന്നിൽ കയറിയിരുന്നു.

‘ഭയങ്കര വിശപ്പ്, എന്തെങ്കിലും തിന്നണം’, സ്വിമ്മിങ്പൂളിന് അടുത്തെത്തിയപ്പോൾ ഹമീദ് പറഞ്ഞു. വണ്ടി ഇടത്തോട്ടു തിരിച്ചു. ‘ഗ്രീൻ കോർണ’റിൽ ഹമീദ് നെയ്റോസ്റ്റ് കഴിച്ചുകൊണ്ടിരുന്നപ്പോൾ വലിയ വിശപ്പില്ലാത്തതിനാൽ കാലിച്ചായ മാത്രം കുടിച്ച് അവന് കമ്പനി കൊടുത്തു.

ബൈപാപസിൽ മുടിഞ്ഞ ട്രാഫിക് ജാം. വാഹനങ്ങളുടെ നിരക്ക് ഒരു കിലോമീറ്ററിലധികം നീളം. ദൂരെ സിഗ്നൽ കാണാം. ജങ്ഷനിൽ എത്താൻ ആറുവട്ടം സിഗ്നൽ മാറേണ്ടി വന്നു.

‘കൊട്ടാരം റോഡിലൂടെ പോന്നാൽ മതിയായിരുന്നു’, ഹമീദ് പിറുപിറുത്തു.

വാടകവീട്ടിൻറെ മുറ്റത്ത് വണ്ടി നിറുത്തിയപ്പോൾ ഹമീദിന്റ സഹവാസികൾ കൂടണയാൻ തുടങ്ങിയിട്ടേയുള്ളൂ. അനീഷ് മുറ്റത്തിൻറെ മൂലയിൽ ടാപ്പിനടിയിലെ സിമെന്റ് തളത്തിൽ കുന്തിച്ചിരുന്ന് തുണി കഴുകുകയാണ്. ജോബി വരാന്തയിൽ കസേരയിലിരുന്ന് സിഗരറ്റ് വലിച്ചൂതുകയാണ്. ഹരിയും സുനിലും എത്തിയിട്ടില്ല.

സിഗരറ്റിൻറെ കുറ്റി വലിച്ചെറിഞ്ഞ് ജോബി ചിരിച്ചു. ‘രജനീ, നീ ഞങ്ങളെയൊക്കെ വിട്ട് പോയീന്നല്ലേ വിചാരിച്ചത്.’

‘നിന്നെയൊന്നും വിട്ട് പോകാൻ മനസ്സ് വരുന്നില്ലെടാ.’

‘താങ്ക് യൂ, താങ്ക് യൂ.’

അകത്തു കയറി കുളിമുറിയിൽ നിന്ന് കൈയും മുഖവും കഴുകിയപ്പോൾ നല്ല സുഖം. മൊബൈലിൽ റഷീദ് ഖാന്റെ മുൽത്താനി വെച്ചപ്പോൾ അനീഷ് തുണി കഴുകിക്കഴിഞ്ഞ് എത്തിയിരുന്നു.

‘അതൊന്ന് എൻറെ മൊബൈലിലേക്ക് അയക്കുമോ’

‘ഇതിന് ബ്ലൂടൂത്ത് ഇല്ലെടാ.’

കോഡ് തരാം. എന്റേതും അതേ സെറ്റാ. ജോബീന്റെ ലാപ്പിലേക്ക് കോപ്പി ചെയ്തിട്ടോ. ഞാനതിൽ നിന്ന് എടുത്തോളാം.’

ഹരിയും സുനിലും വന്നപ്പോൾ ഏഴ് കഴിഞ്ഞു. ഹമീദ് പച്ചക്കറി അരിഞ്ഞു തുടങ്ങിയിരുന്നു. അനീഷും സജീവമായി. ആണുങ്ങളുടെ നളപാചകം കുറച്ചുനേരം നോക്കി നിന്നു. വേവിച്ച പയറ് ഉപ്പേരിയാക്കാൻ കടുക് പൊട്ടിച്ചിട്ടപ്പോഴാണ് ഇടപെട്ടത്. അത് കുളമായി. കയ്യിൽ നിന്ന് കോരിക വഴുതി ചട്ടിയിൽ വീണ് തിളച്ച എണ്ണ തെറിച്ച് കൈ പൊള്ളി.

‘അറിയാത്ത പണിയെടുത്താൽ അങ്ങനെയാ’

ജോബി പിന്നിൽ നില്ക്കുന്നത് അറിഞ്ഞിരുന്നില്ല.

പരിഹാസം പെട്ടെന്ന് ഉൽകണ്ഠയായി. ‘വേഗം തണുത്ത വെള്ളം ഒഴിക്ക്.’

അമാന്തം കാണിച്ചപ്പോൾ ജോബി കൈ പിടിച്ചുവലിച്ച് സിങ്കിൽ കാണിച്ച് ടാപ്പ് തുറന്നു. സെന്റിമെന്റ്സ് വർക്കൗട്ട് ചെയ്യരുതെന്ന് മനസ്സ് പ്രതിരോധം തീർത്തിട്ടും എന്തോ ഉറവ പൊട്ടി. ഈ ചെക്കനെ ഇതുവരെ ആരും കൊത്തിക്കൊണ്ടു പോയില്ലേ? ജോബിയുടെ തെളിഞ്ഞ കണ്ണിലേക്ക് നോക്കാതെ തിരിഞ്ഞു നടന്നു.

വരാന്തയിൽ നവസാമൂഹ്യ പ്രസ്ഥാനങ്ങളെക്കുറിച്ചുള്ള ചർച്ച കൊഴുക്കുകയാണ്. പഴയ നക്സലൈറ്റ് കുടുംബത്തിലെ ഇളയ കണ്ണിയായ സുനിലാണ് ചർച്ച നയിക്കുന്നത്.

'ഇത് വിശുദ്ധ റോമാ സാമ്രാജ്യം എന്നു പറഞ്ഞതു പോലെയാണ്. നവം എന്ന് പറയുകയേ വേണ്ട. സാമൂഹ്യപ്രസ്ഥാനം എന്ന് പറയാൻ മാത്രം എവിടെയും എത്തിയിട്ടുമില്ല.

‘അല്ലെങ്കിലും സ്വത്വരാഷ്ട്രീയം എന്നു പറഞ്ഞാൽ തന്നെ ഒന്ന് ഒന്നിനോട് ചേർന്നു പോകാത്ത് കുറേ ഗ്രൂപ്പുകളുടെ കളിയല്ലേ.'

‘അങ്ങനെ പറയാൻ പറ്റ്വോ? ആഗോളതലത്തിൽ ഇത്തരം ഗ്രൂപ്പുകൾ തമ്മിൽ സഖ്യം രൂപപ്പെട്ടു വരുന്നില്ലേ? ഇടതുപക്ഷത്തിന്റെ അപചയത്തിന് ശേഷം വേറെ എന്താണൊരു ബദൽ?’

ഇടപെടേണ്ടി വന്നു.

'പിൻവാങ്ങിയെങ്കിലും ഇടതുപക്ഷം ഇല്ലാതായി എന്നു പറയാൻ പറ്റ്വോ? ഇടതുപക്ഷത്തോട് സംവാദത്തിൽ ഏർപ്പെട്ടു കൊണ്ടായിരിക്കില്ലേ ഇനി നവസാമൂഹ്യപ്രസ്ഥാനങ്ങളുടെ ഭാവി?'

അടുക്കളയിൽ നിന്ന് സിഗരറ്റ് കത്തിച്ചുകൊണ്ടു വന്ന ജോബി ആഗോളമുതലാളിത്തം സ്വത്വരാഷ്ട്രീയത്തെ വിഴുങ്ങുന്നതിലേക്ക് ചർച്ച വഴി തിരിച്ചു വിട്ടു.

'ഹാപ്പി പീര്യെഡ്സ് എന്നു പറയുന്നതു വരെ എത്തിയില്ലേ?'

'വിഴുങ്ങാതെ എന്തിനെയെങ്കിലും ബാക്കി വെക്കുന്നുണ്ടോ? ഇടതുപക്ഷത്തേയും വിഴുങ്ങുകയല്ലേ? വിഴുങ്ങി, വിഴുങ്ങി മലമ്പാമ്പിനെപ്പോലെ അവസാനം ദഹനക്കേടു കൊണ്ടായിരിക്കും ചാകുന്നത്.'

'പറഞ്ഞിട്ടെന്താ കാര്യം. വിഴുങ്ങപ്പെടാൻ ക്യൂ നിൽകുകയല്ലേ. കീഴാളസ്വത്വങ്ങളെ രക്ഷിക്കുന്ന പൊന്നു തമ്പുരാനായും അവതരിച്ചില്ലേ?'

പപ്പടവും മാമ്പഴവും, അനീഷ് വൈകുന്നേരം വരുന്ന വഴിക്ക് ഹോട്ടലിൽ നിന്ന് വാങ്ങിക്കൊണ്ടു വന്ന ബിഫ് ചില്ലിയുമായപ്പോൾ അത്താഴം കൊഴുത്തു.

കൈ കഴുകി പുറത്തേക്ക് വന്നപ്പോഴേക്കും ജോബി സിഗരറ്റ് കത്തിച്ച് വലി തുടങ്ങിയിരുന്നു.

മുറ്റത്തേക്കിറങ്ങുന്ന പടിയിൽ ഇരുട്ടിലേക്ക് നോക്കി കുറച്ചുനേരം ഇരുന്നു.

ഹമീദ് പുറത്തു തട്ടി. 'ഇനി വിട്ടോ, മണി ഒമ്പതര കഴിഞ്ഞു.'

'ഒരു തിരക്കുമില്ലാത്ത ആള് ഞാനല്ലേ.'

മനസ്സില്ലാ മനസ്സോടെ എഴുന്നേറ്റു. 'ഇപ്പോ ചെന്നു കയറിയാൽ ഭയങ്കര അലമ്പാണ്. ആളെണ്ണി നൊടിച്ചിൽ കേൾക്കണം - അമ്മ, ഏട്ടൻ, നാത്തുൻ. ഏട്ടൻറെ മോള് കുറച്ചും കൂടി വലുതായാൽ ഓളും പറയും! ഇവിടെത്തന്നെ കിടന്നാലോ എന്ന് ആലോചിക്കുകയാണ്.'

കേൾക്കേണ്ട താമസം ജോബി ചാടി വീണു. 'നല്ലോണം ആലോചിച്ചിട്ടു തന്നെയാണോ? നാല് ഉശിരൻ ആണുങ്ങളാണ് ഇവിടെയുള്ളത്. ഹമീദിന് ഒറ്റക്ക് നിന്നെ രക്ഷിക്കാൻ കഴിയില്ല.'

‘പോടാ, നിന്നെപ്പോലുള്ള കഞ്ഞികളെ ആർക്കാണ് പേടി. പിന്നെ നിങ്ങളെപ്പോലെ എനിക്ക് കന്യകാത്വം നഷ്ടപ്പെട്ടുമോ എന്ന് പേടിയില്ലല്ലോ. ഹമീദിനോട് എനിക്ക് ഏകകാമുകവ്രതം ഉണ്ടെന്ന് ആരാണ് നിന്നോട് പറഞ്ഞത്?’

‘അത് കലക്കി! നമ്മക്ക് രജനീനെ ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഡയരക്റ്ററാക്കണം. ക്ലാസ്സിക്കൽ പദവി കിട്ടിയില്ലെങ്കിലും മലയാളഭാഷ രക്ഷപ്പെട്ടോളും. ഏകകാമുകവ്രതവും ബഹുകാമുകവ്രതവും! അതു പോട്ടേ, വേറൊരു തമാശയുള്ളത്, ഈ ഏരിയയിൽ എല്ലാ യുവജനസംഘടനകൾക്കും യൂണിറ്റുണ്ട് - യൂത്ത് കോൺഗ്രസ്സ്, ഡി വൈ എഫ് ഐ, യൂത്ത് ലീഗ്, യുവമോർച്ച. ആർക്ക് എപ്പോഴാണ് സദാചാരം ഇളകുകാന്ന് പറയാൻ പറ്റില്ല.’

'സദാചാരപ്പോലീസിനെ പേടിച്ച് ജീവിക്കുന്ന നിന്നെയൊക്കെ കുതിരവട്ടത്ത് കൊണ്ടു പോയി ഇടുന്നതാ നല്ലത്.’

'വേറൊരു കാര്യമുള്ളത്', ജോബി വിടുന്നില്ല. ഈ വീട് കുമ്മങ്ങാട്ട് ഇബ്രായിൻ ഹാജീന്റേതാണ്. ഏറിയ കയ്യും കാലും പിടിച്ചിട്ടാണ് കിട്ടിയത്. അവിവാഹിതരായ ചെറുപ്പക്കാർക്ക് - ഞങ്ങളേ പോലുള്ള പുണ്യാളന്മാർക്കായാലും - വീട് കിട്ടാൻ എളുപ്പമല്ലല്ലോ. പൊന്നുമോളേ, ഞങ്ങളെ വഴിയാധാരമാക്കരുത്.’

ഇത്രയുമായപ്പോൾ അനീഷ് ഇടപെട്ടു. 'നിർത്തെടാ. നീ കൊസറയിലാണോ പി എച്ച് ഡി ചെയ്യുന്നത്? രജനി ഇവിടെ കിടന്നോ. ഓൻറെ വർത്തമാനം കേൾക്കണ്ട.'

‘വേണ്ടെടാ. എന്നും ഇവിടെ കിടക്കാൻ പറ്റുമോ?’

വണ്ടി അനുസരണയോടെ സെൽഫെടുത്തു. ഇടവഴിയിൽ നിന്ന് റോഡിൽ കയറി കുറച്ചു ദൂരം മുന്നോട്ടു പോയപ്പോൾ മുന്നിലെ ചക്രം മങ്ങിയ ഹെഡ്ലൈറ്റിന്റെ വെളിച്ചത്തിൽ കാണാതിരുന്ന കുഴിയിൽ ചാടി. ബ്രെയിക്ക് ചവിട്ടി ഹാൻഡിൽ പുളഞ്ഞ് ആക്സിലൈറ്ററിൽ അറിയാതെ കൈ മുറുകി പെട്ടെന്ന് കൂടിയ വെളിച്ചത്തിൽ മതിലിനോട് ചേർന്നു കിടക്കുന്ന സ്ത്രീരൂപം കണ്ടു ഞെട്ടി. തെരുവു വിളക്കുകൾ ഒന്നും കത്തുന്നില്ല. സാധാരണ പോലെ റോഡ് വിജനമാണ്. വണ്ടി ഓഫ് ചെയ്യാതെ സ്റ്റാന്റിലിട്ട് ഹെഡ്ലൈറ്റ് അങ്ങോട്ടു തിരിച്ചുവെച്ചു. അടുത്തു ചെന്നു നോക്കിയപ്പോൾ ചെരിഞ്ഞാണ് കിടക്കുന്നതെങ്കിലും ആളെ പെട്ടെന്ന് തിരിച്ചറിഞ്ഞു - ഭാമേടത്തി.

മലർത്തിക്കിടത്തി പേടിയോടെ നെഞ്ചിൽ കൈ വെച്ചു നോക്കി. ശ്വാസമുണ്ട്. കുഴഞ്ഞു വീണതല്ല. മതിലിന്റെ ഇത്ര അടുത്തു കിടക്കുന്നെങ്കിൽ ഏതോ വാഹനം തട്ടിയിട്ടതാണ്. മൊബൈലിലെ ടോർച്ച് അടിച്ച് പരിശോധിച്ചെങ്കിലും പരിക്കൊന്നും കണ്ടില്ല. ഇടിയുടെ ആഘാതം കൊണ്ട് ബോധം പോയതായിരിക്കും.

വണ്ടി അതിവേഗത്തിൽ തിരിച്ചോടിച്ചു. വാതിലടിച്ചിരിക്കുന്നു. വണ്ടി സ്റ്റാൻറിലിട്ട് ഓടിച്ചെന്ന് വാതിലിൽ ആഞ്ഞുമുട്ടി. വാതിൽ തുറന്നത് ജോബിയാണ്.

'എന്താ, വണ്ടീൻറെ ടയറ് പഞ്ചറായോ?'

'ടയറല്ല, ആളാണ് പഞ്ചറായത്.'

'ഏ!', ജോബി ഞെട്ടി.

സംസാരം കേട്ട് മറ്റുള്ളവരും പുറത്തേക്കു വന്നു.

'ആളെ എനിക്കറിയാം. ജങ്ഷനിലുള്ള 'ഗെറ്റോൾ ടെക്സ്റ്റൈൽ'സിലാണ് ജോലി. വീട് ഫറോക്കിൽ കരുവൻതുരുത്തി റോഡിൽ എവിടെയോ ആണ്. ഭർത്താവിന് ഫറോക്കിൽ ഏതോ ഓട്ടുകമ്പനിയിലാണ് ജോലി. സ്കൂളിൽ പഠിക്കുന്ന രണ്ട് പെൺകുട്ടികളുണ്ട്.'

'വാ, പോയ് നോക്കാം.'

ഹമീദ് പിന്നിൽ കയറി. ജോബി ബൈക്കെടുത്തു. പിന്നിൽ അനീഷ് കയറി.

അനീഷും ഹമീദും ജോബിയും കുനിഞ്ഞ് ചുറ്റും പരിശോധിച്ചപ്പോൾ പഴ്സും ചെറിയ സഞ്ചിയും കിട്ടി. പഴ്സിൽ നിന്ന് കിട്ടിയ മൊബൈലിന് ചാർജ്ജ് ഉണ്ടായിരുന്നില്ല.

'ഇവിടുന്ന് ഇപ്പോ ഓട്ടോ കിട്ടില്ല. ജോർജ്ജിനെ വിളിച്ചു നോക്കാം. ഓന്റെ കാറുണ്ടെങ്കിൽ പോകാം.'

'ഇടിച്ച വണ്ടി ഇനി കണ്ടുപിടിക്കുന്ന കാര്യം സംശയമാണ്. ഒരു മണിക്കൂറെങ്കിലും ആയില്ലേ. എട്ടരക്കല്ലേ ടെക്സ്റ്റൈൽസ് പൂട്ടുന്നത്. എന്നാലും ഒന്ന് നൂറിൽ വിളിച്ചു പറയാം. ഇവരുടെ പേരും സ്ഥലവും പറയണം. ആസ്പത്രിയിലേക്ക് നമ്മള് കൊണ്ടുപോകുകയാണെന്നും പറയാം.'

'അനീഷേ, നീ ആ മൊബൈൽ ഒന്ന് ചാർജ്ജ് ചെയ്തിട്ടു അതിലെ ഏതെങ്കിലും നമ്പറില് ഇവരുടെ അഡ്രസ്സ് കൃത്യമായിട്ട് അറിയുന്ന ആരെയെങ്കിലും കിട്ടുമോ എന്ന് നോക്ക്.'

'ജോബി ഫറോക്കിൽ പോയി വീട് കണ്ടുപിടിക്കാൻ പറ്റുമോ എന്ന് നോക്കട്ടെ. ബൈപ്പാസ് വഴി പോയാൽ പത്തിരുപത് മിനിട്ടു കൊണ്ട് എത്തും. കരുവൻതുരുത്തി റോഡില് കുറച്ചങ്ങോട്ട് പോയാൽ മതിയെന്നാണ് പറഞ്ഞത്.'

ജോർജ്ജ് വീട്ടിലുണ്ടായിരുന്നു. അഞ്ചു മിനുട്ടിനുള്ളിൽ കാറെത്തി. അതിനിടയിൽ അനീഷിനെ വീട്ടിൽ വിട്ട് ജോബി ഫറോക്കിലേക്ക് ബൈക്കിൽ പറപ്പിച്ചു പോയി.

ഭാമേടത്തിയെ പിൻസീറ്റിൽ കിടത്തി, കാല് മടക്കിവെച്ച് തല മടിയിൽ വെച്ചു. മുൻസീറ്റിൽ ജോർജ്ജിനോടൊപ്പം ഹമീദ് കയറി.

കാഷ്വാലിറ്റിയിൽ വലിയ തിരക്കില്ലായിരുന്നു. നഴ്സുമാരിൽ ഒരാൾ പരിചയമുള്ള ആൻസിയായിരുന്നു. പേരിനോടൊപ്പം സ്വന്തം മേൽവിലാസം കൊടുത്തു. വയസ്സ് ഊഹിച്ച് മുപ്പത്തഞ്ച് എന്ന് പറഞ്ഞു. ഡ്യൂട്ടി ഡോക്ടർ പരിശോധിച്ച് പെട്ടെന്ന് ഐ സി യുവിലേക്ക് മാറ്റി.

പതിനഞ്ച് മിനുട്ടോളം കഴിഞ്ഞാണ് ആൻസി പുറത്തേക്ക് വന്നത്.

'പരിക്കൊന്നും കാണാനില്ല. ബോധം തെളിഞ്ഞാലേ എന്തെങ്കിലും പറയാൻ പറ്റൂ. ഇരുപത്തിനാല് മണിക്കൂർ ഒബ്സർവ്വേഷനിൽ വെക്കും. എന്റെ പരിചയക്കാരി യാണെന്നാണ് ഡോക്ടറോട് പറഞ്ഞത്. ഞാൻ ശ്രദ്ധിക്കുന്നുണ്ട്. '

മൊബൈൽ ശബ്ദിച്ചു. അനീഷാണ്. 'മൊബൈൽ അവർ ആരോടോ തൽക്കാലത്തേക്ക് കടം വാങ്ങിയതാണെന്ന് തോന്നുന്നു. കുറേ നമ്പർ വിളിച്ചുനോക്കി. ആർക്കും അവരെ അറിയില്ല.'

'സാരമില്ല. ജോബി അന്വേഷിക്കാൻ പോയിട്ടുണ്ടല്ലോ. ഓൻ വിളിച്ചാൽ ഞാൻ അങ്ങോട്ടു വിളിക്കാം.'

ജോർജ്ജ് പോകാൻ പുറപ്പെട്ടപ്പോൾ ഹമീദിനോടും പോയ്ക്കോളാൻ പറഞ്ഞു.

'നിനക്ക് രാവിലെ ജോലിക്കു പോകണ്ടേ? എനിക്ക് അങ്ങനെ ഒരു തിരക്കുമില്ലല്ലോ. ജോബി എന്തായാലും ഇങ്ങോട്ടു വരും. ഞാൻ ഓന്റെ കൂടെ വന്നോളാം.'

ഒന്നു മടിച്ചു നിന്ന ശേഷം ഹമീദ് ജോർജ്ജിന്റെ കൂടെ കാറിൽ പോയി.

കണ്ണിൽ ഉറക്കം കടിക്കുന്നു. പാതി തുറന്നു വെച്ച കൊളാപ്സിബിൾ ഗെയിറ്റിൽ ചാരി കാഷ്വാൽറ്റി ബ്ലോക്കിന്റെ പടിയിൽ ഇരുന്നപ്പോൾ മയങ്ങിപ്പോയി. നിലവിളിയോടെ പാഞ്ഞു വന്ന ആംബുലൻസ് ഉറക്കം കെടുത്തി. സ്ട്രെച്ചറിൽ വൃദ്ധനെ അകത്തേക്ക് കൊണ്ടു പോകുന്നത് കണ്ടു കൊണ്ട് വീണ്ടും മയങ്ങിപ്പോയി.

ജോബിയുടെ ഫോൺ മയക്കത്തിൽ നിന്നുണർത്തി.

'ആളെ കിട്ടി. അവരുടെ ഭർത്താവും ഞാനും ഇതാ എത്തി.'

ജോബിയെ കാത്തിരുന്ന് പിന്നെയും മയങ്ങിപ്പോയി. ജോബിയും ഭാമേടത്തിയുടെ ഭർത്താവും എത്താൻ അര മണിക്കൂറെടുത്തു. ജോബി കുലുക്കിയുണർത്തി.

'പേടിക്കാനൊന്നുമില്ല. പരിക്കൊന്നുമില്ല. ബോധം തെളിയാൻ കുറച്ച് സമയം എടുക്കും എന്നേയുള്ളൂ.'

ഭാമേടത്തിയുടെ ഭർത്താവിന് പരിഭ്രമം മാറിയില്ല. 'കാണാൻ പറ്റുമോ?'

ആൻസിയുടെ കൂടെ അയാളെ അകത്തേക്ക് അയച്ചു.

ജോബി മുറ്റത്തേക്കിറങ്ങി നിന്ന് സിഗരറ്റ് കത്തിച്ചു.

'നീ എങ്ങനെ കണ്ടുപിടിച്ചു?'

'ഒന്നും പറയണ്ട. പത്തുമണി കഴിഞ്ഞില്ലേ. പീടികകളൊക്കെ പൂട്ടി. വഴിയിൽ കണ്ട ഒന്നു രണ്ടാളുകളോട് ചോദിച്ചു. അവർക്കറിയില്ല. കുറേക്കൂടി മുന്നോട്ടു പോയപ്പോൾ അലങ്കരിച്ച കല്ല്യാണവീട് കണ്ടു. ഇപ്പോ കല്ല്യാണത്തിന് ഞായറാഴ്ച എന്ന കണക്കൊന്നുമില്ലല്ലോ. ഹാള് വാടകക്ക് കിട്ടുന്ന ദിവസം കല്ല്യാണം. ഭക്ഷണമെല്ലാം കഴിഞ്ഞ് പാട്ടും ഡാൻസും തുടങ്ങിയിട്ടുണ്ട്. ചെക്കന്മാർ നല്ല വെള്ളത്തിലാണ്. എനിക്കൊരു ഐഡിയ തോന്നി. സൗണ്ട് സിസ്റ്റം ഓപ്പറേറ്ററോട് പറഞ്ഞ് മൈക്കിലൂടെ അനൗൺസ് ചെയ്യിച്ചു. ഉടനെ അവിടെയുണ്ടായിരുന്ന ഒരു വയസ്സൻ എന്നെ കൂട്ടിക്കൊണ്ടു പോയി വീട് കാണിച്ചു തന്നു. അവരെ കുട്ടികളെ കാര്യമാണ് കഷ്ടം. കരഞ്ഞു കരഞ്ഞ് ഒരു വഴിക്കായി.'

പുറത്തു വന്നപ്പോൾ ഭാമേടത്തിയുടെ ഭർത്താവിൻറെ മുഖത്തെ പരിഭ്രമം കുറഞ്ഞിരുന്നു.

'ഇനി ങ്ങള് പോയ്ക്കോളിൻ. ങ്ങള് കണ്ടത് ഓളെ ഭാഗ്യം.'

ഭാമേടത്തിയുടെ പഴ്സും സഞ്ചിയും അയാളെ ഏല്പിച്ചു. അയാളുടെ മൊബൈൽ നമ്പർ ചോദിച്ചു സേവ് ചെയ്തു വെച്ചു. അതിലേക്ക് മിസ്സ്കോളിട്ടു. അപ്പോഴാണ് ഓർത്തത് - പോലീസ് ഇനിയും വന്നിട്ടില്ല. അവരുടെ കണക്കിന് ഒരു സാധാരണ അപകടം മാത്രമായ സ്ഥിതിക്ക് പാട്രോൾ കഴിഞ്ഞ് മടങ്ങുമ്പോൾ ഒന്നു കയറി അന്വേഷിക്കുമായിരിക്കും.

പോലീസിനോട് പറയാൻ അപകടത്തിൻറെ സ്ഥലവും മറ്റ് വിവരങ്ങളും ഭാമേടത്തിയുടെ ഭർത്താവിന് പറഞ്ഞുകൊടുത്തു.

'ഭാമേടത്തിൻറെ കയ്യിലുണ്ടായിരുന്ന മൊബൈൽ അവിടെയുണ്ട്. രാവിലെ വരുമ്പോ തരാം.'

'വേണ്ട. ഞാനവിടെ വന്ന് വാങ്ങിക്കോളാം.'

'രാവിലെ ഞാൻ വരുന്നുണ്ട്.'

കോവ്വർ ഇറക്കം കഴിയുന്നതിന് മുമ്പ് തന്നെ ജോബി വണ്ടി അടിച്ച് മിന്നിക്കാൻ തുടങ്ങി.

'മെല്ലെ വിടെടാ.  ആക്രാന്തം വേണ്ട.'

അനുസരണയോടെ ജോബി വേഗത കുറച്ചു.

പാച്ചാക്കിൽ ജങ്ഷനിൽ അധികം കാഴ്ചയിൽ പെടാതെ ഒതുക്കി നിർത്തിയ ജീപ്പിന്റെ മറവിൽ നിന്നിരുന്ന പാട്രോൾ പോലീസ് വണ്ടി കൈ കാണിച്ചു നിർത്തിച്ചു. മധ്യവയസ്കനായ എസ് ഐയും ചെറുപ്പക്കാരായ രണ്ട് കോൺസ്റ്റബിൾമാരും.

‘കടലാസൊക്കെ ഒന്നു കാണട്ടെ.'

ജോബി പെട്രോൾ ടാങ്കിൽ ഘടിപ്പിച്ച സഞ്ചിയിൽ നിന്ന് ഇൻഷൂറൻസ് പോളിസിയുടേയും, ആർസിയുടേയും പുകപരിശോധന സർട്ടിഫിക്കറ്റിന്റേയും കോപ്പികളും പർസിൽ നിന്ന് ലൈസൻസും എടുത്തു നീട്ടി.

കടലാസുകളിൽ എസ് ഐ വലിയ താൽപര്യം കാണിച്ചില്ല.

‘നിങ്ങൾ എവിടെയാ താമസിക്കുന്നത്? എന്താ ചെയ്യുന്നത്'

'എരഞ്ഞിപ്പാലത്താണ്. യൂനിവേർസിറ്റിയിൽ റിസർച്ച് സ്കോളറാണ്.'

എസ് ഐ ഒന്നയഞ്ഞു. പക്ഷെ കൂടുതൽ സംശയിക്കേണ്ട ആൾ വേറെയുണ്ടല്ലോ.

'നിങ്ങളോ?'

'കരിക്കാംകുളം.  ഫ്രീലാൻസ് എഴുത്തുകാരിയാണ്.'

'അതെന്ത് എഴുത്താണ്?'

കോൺസ്റ്റബിൾമാർ ചിരിയമർത്തിയോ?

'പത്രങ്ങളിലോ മറ്റു പ്രസിദ്ധീകരണങ്ങളിലോ ജോലി ചെയ്യാതെ സ്വതന്ത്രമായി എഴുതുന്നത്.'

ഫ്രീലാൻസിൻറെ മലയാളമെന്താണ്?  'സ്വതന്ത്ര' എന്നു ചേർത്താൽ മതിയോ? എസ് ഐയുടെ ജിജ്ഞാസ, പക്ഷെ,  വേറെ വഴിക്കാണ് തിരിഞ്ഞത്.

'നിങ്ങൾ തമ്മിൽ എന്താ ബന്ധം?'

ചോദ്യം തൊടുക്കുമ്പോൾ എസ് ഐയുടെ നോട്ടം ശരിയായ ആൺനോട്ടം തന്നെ. കേട്ടുകേൾവി മാത്രമുള്ള പഴയ കരുണാകര-പുലിക്കോട കാലം ഓർമ്മ മാത്രമായതു ഭാഗ്യം. അല്ലെങ്കിൽ, അങ്ങനെ പറയാറായോ?

മറുപടി പറഞ്ഞത് ജോബിയാണ്.

'അങ്ങനെ പ്രത്യേകിച്ച് ബന്ധമൊന്നുമില്ല. എൻറെ അമ്മയല്ല എന്ന് കണ്ടാലറിയാമല്ലോ. അതു പോലെത്തന്നെ പെങ്ങളോ, ഭാര്യയോ, കാമുകിയോ അല്ല. 'സുഹൃത്ത്' എന്ന് കഷ്ടിച്ചു പറയാം. പത്രഭാഷയിൽ ഞാൻ ഇവരുടെ ആൺസുഹൃത്താണ് എന്നു വേണമെങ്കിൽ പറയാം.'

എസ് ഐ ചമ്മി. അടുത്ത ചോദ്യം ചമ്മൽ അഡ്ജസ്റ്റ് ചെയ്യാനായിരുന്നു.

'ഇപ്പോ എങ്ങോട്ടാ പോകുന്നത്?'

'വീട്ടിലേക്ക്. അപകടത്തിൽ പെട്ട ഒരാളെ ആസ്പത്രിയിൽ എത്തിച്ച് മടങ്ങുകയാ.'

എസ് ഐ ശരിക്കും അയഞ്ഞു. 'പോയ്ക്കോളിൻ. ഇപ്പോ രാത്രി ഈ സമയത്ത് ഒരു പാട് പ്രശ്നമുള്ളതു കൊണ്ടാണ് ഇതൊക്കെ ചോദിച്ചത്.'

പ്രത്യാക്രമണം നടത്താതെ വിടാൻ തോന്നിയില്ല.

'ആസ്പത്രിയിൽ പോലീസ് എത്തിയില്ലല്ലോ. ഞങ്ങൾ കണ്ട്രോൾ റൂമിൽ വിളിച്ചു പറഞ്ഞിട്ട് രണ്ട് മണിക്കൂറായല്ലോ.'

'ആ ഭാഗത്ത് ഡ്യൂട്ടിയിലുള്ള ആരെങ്കിലും വന്നോളും.'

ജോബി ബൈക്ക് സ്റ്റാർട്ടാക്കുമ്പോൾ എസ് ഐ കോൺസ്റ്റബിളിനോട് ചോദിക്കുന്നതു കേട്ടു - മെഡിക്കൽ കോളേജിൽ ഇന്നാർക്കാ ഡ്യൂട്ടി?

മലാപ്പറമ്പിലെത്തിയപ്പോൾ ബൈപ്പാസിലെ ലോറി ഡ്രൈവർമാർക്ക് വേണ്ടി തുറന്നുവെച്ച ഹോട്ടലിൽ കയറി കട്ടൻചായ കുടിച്ചു.

വീട്ടിലെത്തി വണ്ടി സ്റ്റാൻറിലിട്ടപ്പോൾ ജോബി ഒരു നിമിഷം മരവിച്ചു നിന്നു.

'രജനീ, നീ ഇപ്പോ പോകണ്ട. ഇവിടെ കിടന്നോ. നേരത്തേ പറഞ്ഞതിനൊക്കെ സോറി. ഒരാവേശത്തിൽ അങ്ങു പറഞ്ഞു പോയതാ.'

'എടാ, നീ വെറുതേ സെൻറി അടിക്കണ്ട. നീ മഹാത്മാ ഗാന്ധിയോ സ്വാമി വിവേകാനന്ദനോ അല്ലല്ലോ. കൊണ്ടും കൊടുത്തും തന്നെയാണ് എല്ലാവരും ജീവിക്കുന്നത്. പെണ്ണായതു കൊണ്ട് പ്രത്യേക പരിഗണന വേണ്ട. പ്രത്യേക ഉപദ്രവം ഇല്ലാഞ്ഞാൽ മതി.'

കിട്ടേണ്ടത് കിട്ടിയപ്പോൾ ജോബി പിന്നെയും ജോബിയായി.

'പക്ഷെ ഹമീദിന്റെ കൂടെ കിടക്കാം എന്ന വ്യാമോഹം വേണ്ട.'

'നിൻറെ കൂടെ കിടക്കുന്നതിൽ വിരോധമുണ്ടോ?'

'ഉണ്ട്. നിൻറെ സ്വഭാവം എനിക്ക് പകരും.'

ജോബി ഹരിയുടെ മൊബൈലിലേക്ക് വിളിച്ചു. ഉറക്കച്ചടവോടെ ഹരി എഴുന്നേറ്റു വന്ന് വാതൽ തുറന്നു.

'എന്തായി?'

'ബോധം തെളിഞ്ഞിട്ടില്ല. ഭർത്താവ് അവിടെയുണ്ട്.'

ഹരിയുടെ കൂടെ കിടക്കുന്ന മുറിയിലേക്ക് കയറി ജോബി നിലത്തിട്ട കിടക്കയുടെ അടിയിൽ നിന്ന് പായ വലിച്ചെടുത്തു. കിടക്കയിൽ നിന്ന് ഒരു തലയണ പെറുക്കിയെടുത്തു.

'വാടാ, നമ്മക്ക് പുറത്ത് കിടക്കാം. ഇവിടെ രജനി കിടന്നോട്ടെ.'

'രജനി ഇവിടെ കിടന്നാൽ എന്തൊക്കെയോ സംഭവിക്കുമെന്ന് നീയല്ലേ കുറച്ചു നേരത്തേ പ്രസംഗിച്ചത്?'

'എൻറെ പിഴ, എൻറെ വലിയ പിഴ. ഇനി രജനിക്ക് ഇവിടെ എത്ര വേണമെങ്കിലും കിടക്കാം.'

'ഇവിടെ നൈറ്റിയില്ല', പുറത്തെ തളത്തിൽ പായ വിരിക്കുമ്പോൾ ജോബി വിളിച്ചു പറഞ്ഞു. 'വേണെങ്കി ലുങ്കി തരാം.'

'വേണ്ട.'

'എന്നാ, ഗുഡ്നൈറ്റ്'

'ഗുഡ്നൈറ്റ്'

കട്ടി കുറഞ്ഞ ഫോമിന്റെ കിടക്കയിൽ അമർന്നപ്പോൾ സുഖകരമായ ഭാരമില്ലായ്മ തോന്നി. വാതിലടക്കാൻ മറന്നു പോയിരുന്നു. എഴുന്നേൽക്കാൻ തോന്നിയില്ല. ഉറക്കം കണ്ണിനെ മൂടുമ്പോൾ മാന്ത്രികപ്പരവതാനിയിൽ പറന്ന് മടക്കയാത്രയില്ലാത്ത എവിടെയോ നഷ്ടപ്പെടുന്ന പോലെ.

# റീനയുടെ മകൾ

ഇത്തുവിന് ഒന്നും പറ്റിയില്ലെന്ന ആശ്വാസവുമായി വീട്ടിലെത്തിയപ്പോൾ പതിനൊന്നര കഴിഞ്ഞിരുന്നു. അമ്മയാണ് വാതിൽ തുറന്നു തന്നത്. കിടന്നപ്പോൾ ഉറക്കം വന്നില്ല. ഗിരിജ എപ്പോഴോ ഉറക്കം പിടിച്ചു കഴിഞ്ഞിരുന്നു.

രക്തസാക്ഷി സഖാവ് ചോയിക്കുട്ടിയുടെ മകൾ എന്ന നിലക്ക് റീന കോളേജ് എസ് എഫ് ഐ യൂനിറ്റിലെ സജീവപ്രവർത്തകയാകും എന്നാണ് എല്ലാവരും കരുതിയത്. റീനയെ ജില്ലാ കമ്മിറ്റി വരെ എത്തിക്കണമെന്ന് സംഘടനക്കും താൽപര്യമുണ്ടായിരുന്നു (ജില്ലാ കമ്മിറ്റിയിൽ അന്ന് പെൺകുട്ടികളാരും ഇല്ല). പക്ഷെ സംഘടനയോട് അനുഭാവത്തിൽ ഇപ്പുറം വരാത്ത അകലെയായിരുന്നു കോഴ്സ് കഴിയുന്ന വരെ റീന. കോളേജ് യൂനിയൻ തെരഞ്ഞെടുപ്പിൽ റീനയെ സ്ഥാനാർത്ഥിയാക്കാനുള്ള ശ്രമവും പരാജയപ്പെട്ടു. യു യു സി സ്ഥാനത്തേക്ക് മത്സരിച്ചിരുന്നെങ്കിൽ കെ എസ് യു വിൻറെ പൊടി പോലും കാണില്ലായിരുന്നു. പക്ഷെ റീന വഴങ്ങിയില്ല.

റീനയുടെ മനസ്സ് മാറ്റാൻ സംഘടന നിയോഗിച്ചത് എന്നെയാണ് - സയൻസ് ബാച്ചുകളിലെ അരാഷ്ട്രീയവാദി-പഠിപ്പിസ്റ്റ് പെൺകുട്ടികളുടെ വോട്ടു മറിക്കാൻ നിയോഗിക്കുന്ന പോലെ. പതിനഞ്ചാം വയസ്സു മുതൽ ചില്ലറ കിട്ടാൻ റ്റ്യൂഷൻ ക്ലാസ്സുകളുമായി കെട്ടിമറിഞ്ഞതു കൊണ്ട് എനിക്ക് പെൺകുട്ടികളോട് വർത്തമാനം പറയാൻ പേടിയോ മടിയോ തീരെ ഉണ്ടായിരുന്നില്ല. റീനയാണെങ്കിൽ എൻറെ കൂടെ ഒരേ സ്കൂളിൽ, ഒരേ ബാച്ചിൽ പത്തുവർഷം പഠിച്ചവളും. പക്ഷെ ഞാൻ മെനക്കെട്ടിട്ടും കാര്യം നടന്നില്ല.

'നിങ്ങളെ സ്ഥാനാർത്ഥിയായാൽ നിങ്ങള് പറയുന്ന പോലെ നിക്കണ്ടേ. വേണ്ട, സുരേഷേ, ഇങ്ങനെയങ്ങ് ജീവിച്ചു പോയ്ക്കോട്ടെ.'

'നിങ്ങൾ' എന്ന് എന്നേയും സംഘടനയേയും ചേർത്ത് മാറ്റി നിർത്തിപ്പറഞ്ഞത്, അത്ര വലിയ സംഘടനക്കൂറ് ഇല്ലാതിരുന്നിട്ടും, എന്നെ ലേശം വേദനിപ്പിച്ചു. അത് ഞാനാരോടും പറഞ്ഞില്ല. യു യു സി സ്ഥാനം രണ്ടും അത്തവണയും എസ് എഫ് ഐ ക്ക് തന്നെ കിട്ടി. ഭൂരിപക്ഷം വളരെ കുറഞ്ഞു പോയി എന്നു മാത്രം.

അല്ലെങ്കിലും റീന പറഞ്ഞാൽ പറഞ്ഞതാണ്. അത് തെളിയിച്ച സംഭവം തെരഞ്ഞെടുപ്പ് കഴിഞ്ഞ് ഒന്നുരണ്ട് മാസം കഴിഞ്ഞാണ് ഉണ്ടായത്. മൈസൂരിൽ ഇളയമ്മയുടെ വീട്ടിൽ പോയി പുലർച്ചെക്ക് കോഴിക്കോട്ടെത്തുന്ന ബസ്സിൽ കയറിയതായിരുന്നു റീന. രാത്രി ഒറ്റക്കു പോകണ്ട എന്ന് ഇളയമ്മ പറഞ്ഞത് പതിവു

പോലെ റീന പുച്ഛിച്ചുതള്ളി. കോഴിക്കോട്ടേക്കുള്ള യാത്രക്കാരോട് ആരോടെങ്കിലും റീനയെ ശ്രദ്ധിക്കാൻ പറയാൻ ഇളയമ്മ സ്വകാര്യമായി ശട്ടംകെട്ടി അയച്ച മകൻ ബാബുവിനെ കാര്യം മണത്തറിഞ്ഞ റീന ബസ്സ് സ്റ്റാൻറിൽ എത്തുന്നതിനു മുമ്പ് തന്നെ ഓടിച്ചു.

പുലർച്ചെ അഞ്ച് മണിക്കാണ് ബസ്സ് പാറോപ്പടി എത്തിയത്.  ഇറങ്ങണമെന്ന് പറഞ്ഞ് റീന എഴുന്നേറ്റപ്പോൾ കണ്ടക്റ്റർ ഒന്ന് പകച്ചു.  ഇന്നത്തെ പാറോപ്പടിയല്ല അന്നത്തെ പാറോപ്പടി.  പിന്നെ കണ്ടക്റ്ററും റീനയും തമ്മിൽ ഇങ്ങനെയൊരു സംഭാഷണം നടന്നു:

കണ്ടക്റ്റർ: വീട് അടുത്താണോ?

റീന: കണ്ണാടിക്കലെത്തണം. ഒരു പത്തുമിനുട്ട് നടക്കണം.

കണ്ടക്റ്റർ: ബസ് സ്റ്റാന്റിൽ ഇറങ്ങിയാൽ കുറച്ചു കഴിഞ്ഞാൽ ഒരു കുന്ദമംഗലം ബസ്സുണ്ട്.  അപ്പോഴേക്ക് നേരം വെളുക്കും.

റീന: അത്രയും സമയം കഴിയണ്ടേ.  വേണ്ട, ഞാനെറങ്ങുകയാ.

കണ്ടക്റ്റർ: ആളില്ലാത്ത സ്ഥലമായതുകൊണ്ട് പറഞ്ഞതാ.

റീന: (ചിരിച്ചുകൊണ്ട്) അതു സാരമില്ല.  എനിക്ക് പേടിയില്ല.  ദാ ടിക്കറ്റ്. എനിക്കെന്തെങ്കിലും പറ്റിയാൽ ടിക്കറ്റ് കണ്ട് എന്നെ ഇവിടെ ഇറക്കിവിട്ടു എന്നു പറഞ്ഞ് നിങ്ങളെ പിടിക്കണ്ടേ!

കണ്ടക്റ്റർ: (ചമ്മലോടെ മൗനം).

സംഭവം ആരും അറിയില്ലായിരുന്നു. പക്ഷെ കണ്ടക്റ്റർ സെക്കൻറ് ബി കോമിലെ പ്രസാദിന്റെ അമ്മാവനായിരുന്നു.  ബസ്സിലെ ഒരേയൊരു സ്ത്രീ റീനയായതു കൊണ്ട് സംരക്ഷണമനോഭാവത്തോടെ അയാൾ അവളുടെ ഊരും പേരും പഠിപ്പും ചോദിച്ചു മനസ്സിലാക്കിയിരുന്നു.

റീന ക്യാമ്പസ്സിൽ ശരിക്കും ചർച്ചാവിഷയമായത് ആൻറണി-കരുണാകര യുദ്ധകാലത്തായിരുന്നു.  ഞങ്ങൾ എസ് എഫ് ഐ ക്കാരുടെ തമാശക്കും കെ.എസ്.യു.ക്കാരുടെ കഷ്ടകാലത്തിനും വീണു കിട്ടിയ രണ്ട് കഥാപാത്രങ്ങളായിരുന്നു കൂടത്തായ്ക്കാരനായ ആന്റണി ഉലഹന്നാനും പോലൂർക്കാരനായ സി ടി കരുണാകരനും. രണ്ട് ചെറിയ കച്ചറ സംഘങ്ങളുടെ തലവന്മാർ എന്നതിൽ കവിഞ്ഞ പ്രസക്തിയൊന്നും രണ്ടുപേർക്കും ഉണ്ടായിരുന്നില്ല.  കെ എസ് യു വിനോട് അവർക്ക് ഉണ്ടായിരുന്നത് വിദൂരമായ അനുഭാവം മാത്രം.  സമാധാനപരമായ സഹവർത്തിത്തത്തിൽ കഴിഞ്ഞിരുന്ന ആന്റണിയും കരുണാകരനും തമ്മിൽ ഉടക്കാനുള്ള കാരണം കരുണാകരന്റെ പേരിൽ കള്ളക്കേസ് ചുമത്തി ഒരു രാത്രി നടക്കാവ് പോലീസ് സ്റ്റേഷൻ ലോക്കപ്പിൽ ഇട്ടതിന് പിന്നിൽ ആന്റണിയുടെ കയ്യാണെന്ന (തെളിയിക്കപ്പെടാത്ത) ആരോപണമാണ്.  അതിന്

ശേഷം രണ്ടു സംഘങ്ങളും തമ്മിൽ സൈക്കിൾചെയിനും കഠാരയും അടക്കം പ്രയോഗിച്ച ഒന്നു രണ്ട് നല്ല അടി നടന്നു. ആന്റണിയും കരുണാകരനും സംഘങ്ങളും പലതവണ നഗരത്തിലെ പല പോലീസ് സ്റ്റേഷനും കയറിയിറങ്ങി. 'ഷോലെ'യിലെ അംജദ്ഖാനുള്ളതു പോലുള്ള 'ലുക്ക്' ഉണ്ടായിരുന്നെങ്കിൽ രണ്ടാളും കുറച്ചുകൂടി ജനപ്രിയർ ആകുമായിരുന്നു. പക്ഷെ ആന്റണിയുടെ നിറം കാക്കക്കറുപ്പും കരുണാകരൻറേത് തവിട്ടുമായിരുന്നു. മുഖം രണ്ടാൾക്കും ഒരുപോലെ 'അറുക്.'

ആന്റണി-കരുണാകരൻമാരുമായി ബന്ധപ്പെടുത്തി, ക്യാമ്പസ്സിൽ ഒരു പെൺകുട്ടിക്കുമെതിരെ അന്നു വരെ ഉണ്ടാകാത്ത ദുഷിപ്പ് റീനക്കെതിരെ നടത്തിയതിന്റെ തുടക്കം ഗോകൃമാ എന്നറിയപ്പെട്ടിരുന്ന ഗോപാലകൃഷ്ണൻ മാഷ്ടെ ക്ലാസ്സിൽ നിന്നായിരുന്നു. ഒരേ സമയം സായിബാബയുടേയും സുകുമാർ അഴീക്കോടിന്റേയും ആരാധകനായ ഗോകൃമാ അഴീക്കോടിന്റെ *ശങ്കരക്കുറുപ്പ് വിമർശിക്കപ്പെടുന്നു* എന്ന പുസ്തകത്തിൽ എഴുത്തുകാരുടെ അവസരവാദനിലപാടുകളെ വിമർശിക്കാൻ ഉപയോഗിച്ച to run with the hare and hunt with the hound എന്ന ഇംഗ്ലീഷ് ശൈലീപ്രയോഗത്തിൻറെ നേർതർജ്ജമ, 'മുയലിനോടൊപ്പം ഓടുക, വേട്ടപ്പട്ടികളോടൊപ്പം നായാടുക' എന്ന പ്രയോഗം വിശദീകരിച്ചപ്പോൾ ആർക്കോ തോന്നിയ പാരഡിയായിരുന്നു 'കരുണാകരനോടൊപ്പം നടക്കുക, ആന്റണിക്കൊപ്പം കിടക്കുക.' റീനയുമായി ബന്ധപ്പെടുത്തി അത് പ്രചരിപ്പിച്ചതിന് പിന്നിൽ ചില അസൂയാലുക്കളും വായ്നോക്കികളുമായിരുന്നെങ്കിലും റീനയുടെ തന്റേടവും കൂസലില്ലായ്മയും ഇഷ്ടമില്ലാത്ത ചില പെൺകുട്ടികൾ ഉൾപ്പെടെ പലർക്കും അത് നന്നായി രസിച്ചു എന്ന് എനിക്ക് പിന്നീട് മനസ്സിലായി. ഒന്നുരണ്ട് പോസ്റ്ററുകളും പ്രത്യക്ഷപ്പെട്ടു. സാധാരണ ഇത്തരം കാര്യങ്ങളിൽ ശക്തമായ നിലപാട് എടുക്കാറുള്ള എസ് എഫ് ഐ നേതൃത്വം ഇക്കാര്യത്തിൽ അയഞ്ഞ സമീപനമാണ് സ്വീകരിച്ചത്. റീന യു യു സി സ്ഥാനത്തേക്ക് മൽസരിക്കാത്തതിൻറെ കെറുവായിരുന്നു ഒരു കാരണം. വാസ്തവത്തിൽ അപവാദപ്രചാരണത്തിനുള്ള ഒരേയൊരു പ്രകോപനം മറ്റു പെൺകുട്ടികൾ കണ്ടാൽ വഴിമാറിപ്പോകുന്ന ആന്റണിയോടും കരുണാകരനോടും ഒരു മടിയും കൂടാതെ റീന വർത്തമാനം പറയും എന്നതായിരുന്നു.

ഒരു ദിവസം കോളേജ് ഗെയിറ്റിനടുത്തു വെച്ച് ആന്റണി റീനയോട് ചോദിക്കുന്നതു കേട്ടു: 'അമ്മക്കെങ്ങനെയുണ്ട്?'

'ഇന്നലെ ഡിസ്ചാര്ജ്ജ് ആയി.'

ശാന്തേടത്തി ആസ്പത്രിയിലായത് ഞാൻ അറിഞ്ഞിരുന്നില്ല. ആൻറണി പോയപ്പോൾ ഞാൻ വിവരങ്ങൾ ചേദിച്ചറിഞ്ഞു. ശാന്തേടത്തിക്ക് കുറേക്കാലമായി ആസ്ത്മയുടെ ബുദ്ധിമുട്ടുണ്ട്. കഴിഞ്ഞാഴ്ച കുറച്ച് അധികമായതാണ്. ക്ലാസ്സിലേക്ക്

നടക്കുമ്പോൾ ഞാൻ അറിയാതെ റീനയോട് ചോദിച്ചുപോയി: 'ശാന്തേടത്തിയെ കാണാൻ ആൻറണി വന്നിരുന്നോ?'

റീനയുടെ ഭാവം മാറി. 'എന്താ വന്നാൽ? വമ്പൻ, റൗഡി എന്നൊന്നും ആളെ ചാപ്പ കുത്തരുത്. നിങ്ങളെയൊക്കെ സുഖക്കേട് എനിക്ക് മനസ്സിലായി. ഇങ്ങനെ മാറ്റിനിർത്താൻ ആന്റണിയും കരുണാകരനുമൊക്കെ കുഷ്ഠരോഗികളാണോ? ഇവിടുത്തെ പല മാന്യന്മാരേക്കാൾ മര്യാദക്കാരാണ് അവര്.'

പോർച്ചിലേക്ക് കയറിയപ്പോൾ എന്നെ ഞെട്ടിച്ചുകൊണ്ട് റീന ഒരു താങ്ങ് താങ്ങി: ‘നിന്നെപ്പോലെയുള്ള കഞ്ഞികളെ കൂടെ കെടക്കുന്നതിലും നല്ലതാ ആന്റണീന്റെ കൂടെ കെടക്കുന്നത്.’

കോണിയുടെ താഴെ കരുണാകരൻ നിൽക്കുന്നുണ്ടായിരുന്നു. ഞങ്ങളെ കണ്ടപ്പോൾ അവൻ റീനയോട് എൻറെ നേരേ ആംഗ്യം കാണിച്ച് പറഞ്ഞു: 'അധികം ലോഗ്യം വേണ്ട. ആളത്ര ശരിയില്ല.'

റീന ചിരിച്ചു. 'ഇല്ല, വലിയ ലോഗ്യമില്ല.'

ഇത് കേട്ട് അവിടെ ചുറ്റിപ്പറ്റി നിന്നിരുന്ന നാലഞ്ച് കെ എസ് യു ക്കാർ ഉറക്കെ ചിരിച്ചു. റീന കൂടെയുള്ളതു കൊണ്ട് ഞാൻ ക്ഷമിച്ചു.

‘പശുവിനെ പുലിമടയിൽ കെട്ടി' എന്ന് മൊയ്തുമൗലവി വിശേഷിപ്പിച്ച കേരളരാഷ്ട്രീയത്തിലെ ദിശാമാറ്റം ഞങ്ങളുടെ ക്യാമ്പസ്സിൽ വലിയ ചലനമൊന്നും ഉണ്ടാക്കിയില്ല. കെ എസ് യു (എസ്സ്) കോളേജിൽ ഈർക്കിൽ പാർട്ടി പോലും ആയിരുന്നില്ല. റഫീഖ്, മോഹനൻ, ബിജു, നജീബ്, ജോസ് തുടങ്ങി എട്ടു പത്തു പേരായിരുന്നു ആകെ സംഘടനയിൽ ഉണ്ടായിരുന്നത്. എന്നാൽ ഇടതുപക്ഷ ഐക്യത്തിന് വേണ്ടി തുടർന്നുവന്ന തെരഞ്ഞെടുപ്പിൽ എൽ ഡി എസ് എഫ് എന്ന ബാനറിൽ അവരേയും ഞങ്ങൾക്ക് കൂടെ കൂട്ടേണ്ടി വന്നു. അക്കാലത്താണ് കെ എസ് യു വിന്റെ സാംസ്കാരിക നായകനായിരുന്ന എം രമേശൻ (ഓന്ത് രമേശൻ) എസ് എഫ് ഐ യുടെ വല്ല്യേട്ടൻ മനോഭാവത്തേയും കെ എസ് യു(എസ്സ്)വിന്റെ കൊച്ചനിയൻ മനോഭാവത്തേയും ഒരുപോലെ വാരുന്ന പുതിയ പാരഡി ഇറക്കിയത്:

‘യു യു സി വേണം, ചെയർമാൻ വേണം

എസ് എഫ് ഐ മക്കൾക്ക്.

നമ്പൂരിമക്കളേ, അന്തോണിമക്കളേ,

പുല്ലാണ് നിങ്ങൾ ഞമ്മക്ക്.

അള്ളാണേ ഉമ്മാ, പൊല്ലാപ്പ് വേണ്ട,

ജോയിൻറ് സെക്രട്ടറി കൊടുക്കാം.

അതിനൊപ്പം വോട്ടവർ മറച്ചിട്ട് തന്നാൽ

ഇടതൈക്യം പൊടിപൊടിക്കും,

ഞമ്മളെ ഇടതൈക്യം പൊടിപൊടിക്കും.'

പാരഡി ഞങ്ങളെ അടിയോടെ വാരുന്നതാണെങ്കിലും, തിയ്യനാണെങ്കിലും കോമളാംഗനാണ് എന്ന് പണ്ടാരോ പറഞ്ഞ പോലെ, കെ എസ് യു വാണെങ്കിലും കവിയാണ് എന്ന ന്യായത്തിൽ രമേശനോടുള്ള ഞങ്ങളുടെ ലോഗ്യം കുറഞ്ഞില്ല. എസ് എഫ് ഐയിലെ പാരഡിക്കവികൾക്ക് പണിയുണ്ടാക്കുന്ന സംഭവങ്ങളൊക്കെ പിന്നീടാണുണ്ടായത്. പക്ഷേ, അന്തോണിമക്കൾ മുടിയരായ പുത്രന്മാരെപ്പോലെ തറവാട്ടിലേക്ക് മടങ്ങിയതും, കാസ്റ്റിങ് വോട്ട് മന്ത്രിസഭയുണ്ടായതും, ലോനപ്പൻ നമ്പാടൻ അതിനെ മറിച്ചിട്ടതും, കേണിച്ചിറയിൽ നക്സലൈറ്റുകൾ മഠത്തിൽ മത്തായിയെ ഉന്മൂലനം ചെയ്തതുമെല്ലാം ഞാനും റീനയും ആന്റണിയും കരുണാകരനും രമേശനും കോളേജ് വിട്ടശേഷമാണ്.

നടത്തവും കിടത്തവും എന്തു തന്നെയായാലും കൂടെ പൊറുക്കാൻ റീന തെരഞ്ഞെടുത്തത് നൗഷാദിനെയാണ്. പോലീസിന്റെയോ കോടതിയുടേയോ ഇടപെടൽ ഒന്നുമുണ്ടായില്ല. അന്ന് സർക്കാരിനേയും പോലീസിനേയും വിറളി പിടിപ്പിച്ച ജിഹാദുകൾ വേറെയായിരുന്നല്ലോ. ആർട്സ് കോളേജിലെ യു യു സിയായിരുന്ന ലത്തീഫിന്റെ എളാപ്പയുടെ മകനായ നൗഷാദിനെ ഞങ്ങളുടെ ബാച്ചിൽ ബി എ മലയാളത്തിന് പഠിക്കുമ്പോൾ അങ്ങനെ ആരും അറിയില്ല. യൂനിവേർസിറ്റിയിൽ നൗഷാദ് ജേണലിസത്തിനും റീന ഇംഗ്ലീഷിനുമാണ് ചേർന്നത്. ചേവായൂർ റെജിസ്റ്റർ ആപ്പീസിൽ വിവാഹക്കരാറിൽ ഒപ്പുവെക്കുമ്പോൾ രണ്ടു പേരും വി വി സ (വിപ്ലവ വിദ്യാർത്ഥി സംഘടന)യുടെ സജീവ പ്രവർത്തകരായി കഴിഞ്ഞിരുന്നു. നൗഷാദ് പിന്നീട് ജില്ലാ സെക്രട്ടറിയായി.

റീനയുടെ പോക്ക് എങ്ങോട്ടാണെന്നതിന്റെ സൂചന എനിക്ക് നേരത്തേ കിട്ടിയിരുന്നു. സാംസ്കാരികവേദി ഡോക്ടറെ ജനകീയവിചാരണ ചെയ്ത് കുറച്ചുദിവസം കഴിഞ്ഞപ്പോൾ പൊതുവെ എന്നോട് രാഷ്ട്രീയം പറയാത്ത റീന കേൻറീനിൽ ചായ കുടിക്കുമ്പോൾ ചെറിയൊരു പ്രസംഗം തന്നെ നടത്തി.

‘സമരം പരാജയമായിപ്പോയീന്ന് ഇപ്പൊ വേദിക്കാര് തന്നെ പറയാൻ തൊടങ്ങിയിരിക്കുന്നു. വിവരക്കേടിന് ഒരു കണക്കില്ലേ? സമരം എങ്ങനെ വിജയിപ്പിക്കണമെന്നാണ് ഇവരുടെയൊക്കെ വിചാരം? ഡോക്ടർമാരെ തലയറുത്ത്

ഗെയിറ്റിൽ തൂക്കി ഫ്രെഞ്ച് വിപ്ലവം നടത്തിയിട്ടോ? ആരോഗ്യരംഗത്തെ അഴിമതിയിലേക്ക് ജനശ്രദ്ധ തിരിക്കുക, അതിനെതിരെ ജനകീയപ്രതിരോധത്തിന്റെ ആവശ്യം ബോധ്യപ്പെടുത്തുക - ഇതു രണ്ടും നടന്നില്ലേ? സമരം മുന്നോട്ട് കൊണ്ടുപോകുക എന്നത് മറ്റൊരു പ്രശ്നമാണ്. സമരത്തിനോട് ഗവണ്മെന്റ് എങ്ങനെയാണ് പ്രതികരിച്ചത് എന്ന് നോക്ക്. സമരക്കാരെ പിടിച്ച് ജയിലിൽ ഇടുക മാത്രമല്ല ചെയ്തത്. കൈക്കൂലിക്കാർ എന്ന് വേദി നോട്ടീസിൽ പറഞ്ഞ എല്ലാ ഡോക്ടർമാരേയും സ്ഥലം മാറ്റിയില്ലേ? അതും വകുപ്പുതല അന്വേഷണമോ തെളിവെടുപ്പോ ഒന്നും നടത്താതെ. ആരോപണങ്ങൾ ഗവണ്മെന്റ് ശരിവെച്ചു എന്നു തന്നെയല്ലേ അതിൻറെ അർത്ഥം?'

ജില്ലാ സെക്രട്ടറി നൗഷാദാണെങ്കിലും മാർക്ക് തട്ടിപ്പിനെതിരെ വി വി സ നടത്തിയ സമരത്തിൽ പരീക്ഷാ കൺട്രോളറുടെ ഓഫീസ് ഉപരോധിക്കുകയും ജീവനക്കാരെ തടഞ്ഞു വെക്കുകയും ചെയ്തതിന് മറ്റു പന്ത്രണ്ടു പേരോടൊപ്പം പതിനഞ്ച് ദിവസത്തോളം ജാമ്യം കൊടുക്കാതെ ജയിലിൽ കിടത്തിയത് റീനയേയാണ്. വധശ്രമം ഉൾപ്പെടെയുള്ള വകുപ്പുകളിലാണ് കേസ് ചാർജ്ജ് ചെയ്തത്. റീനയും കൂട്ടരും പലതവണ കോടതി കയറിയിറങ്ങിയെങ്കിലും മറ്റു പല കേസുകളും പോലെ അതും വിട്ടുപോയി. തലതിരിഞ്ഞവരെ പാഠം പഠിപ്പിക്കുന്നതിൽ അല്ലാതെ ശിക്ഷിപ്പിക്കുന്നതിൽ സർക്കാരിനോ പോലീസിനോ താൽപര്യം ഉണ്ടായിരുന്നില്ലല്ലോ.

കൊച്ചി സ്റ്റോക് എക്സ്ചേഞ്ച് ഉപരോധത്തിൽ ജയിലിൽ പോയത് നൗഷാദാണ്. അന്ന് ഞാൻ ലാവണത്തിൽ നിന്ന് ലീവെടുത്ത് ഖത്തറിൽ ആടുജീവിതം നയിക്കുകയായിരുന്നു. അപ്പോഴേക്ക് 'മാനുഷി'യുടെ പുത്തൻ സ്ത്രീവാദ നിലപാടുകളോടും സി ആർ സി യുടെ കേരളദേശീയതയോടും ഉറച്ച കൂറു പുലർത്തിയ റീനയും ദേശീയതയുടെ കാര്യത്തിൽ എന്നും സംശയാലുവായിരുന്ന നൗഷാദും, കെ ആർ ഗൗരിയും ടി വി തോമസും കളിക്കാൻ തുടങ്ങിയിരുന്നു. ഉപരോധം സമാധാനപരമായിരുന്നെങ്കിലും പോലീസുകാർ തീരെ മയമില്ലാതെയാണ് പെരുമാറിയതെന്ന് നൗഷാദ് എപ്പോഴോ എന്നോട് പറഞ്ഞിരുന്നു - ഓഹരി മുതലാളിത്തത്തോടുള്ള കളി തീക്കളി. മൂന്നുനാല് വർഷം കഴിഞ്ഞ് ലീവിൽ നാട്ടിൽ വന്നപ്പോഴാണ് കേരളദേശീയതയെപ്പറ്റിയുള്ള വീണ്ടുവിചാരം റീന വിശദമായി പറഞ്ഞത്.

'പൊന്നു മോനേ, എങ്ങനെയാണ് ഞാനാ വണ്ടിയിൽ കയറിപ്പോയത് എന്ന് എനിക്ക് ഇപ്പളും മനസ്സിലാകുന്നില്ല. പുത്തൻ ജനാധിപത്യ കേരളം വന്നാലുള്ള സ്ഥിതിയൊന്ന് ആലോചിച്ച് നോക്ക്. ദേശീയഭാഷ: ഒറ്റപ്പാലം മലയാളം, ദേശീയവസ്ത്രം: സെറ്റുമുണ്ട്, ദേശിയവൃക്ഷം: നീർമാതളം! സെറ്റുമുണ്ടിനോട് എനിക്ക് വിരോധമൊന്നുമില്ല. ഭയങ്കര സെക്സിയല്ലേ. എൺപതു വയസ്സായാലും ഇരുപതേ തോന്നൂ. സർദാർ പണിക്കരുടെ മനസ്സുപോലേന്ന് കെ കെ കൊച്ച് പറഞ്ഞത് വെറുതെയല്ല. സ്റ്റോക് എക്സ്ചേഞ്ച് ഉപരോധത്തിൽ പങ്കെടുക്കാത്തതിന് ലേശം കുറ്റബോധം ഇല്ലാതെയല്ല.

അതൊരു രണ്ടാം ഗുരുവായൂർ സത്യാഗ്രഹമായിരുന്നു. ആധുനിക മുതലാളിത്തത്തിൻറെ ഗുരുവായൂരമ്പലമല്ലേ സ്റ്റോക് എക്സ്ചേഞ്ച്?'

'മാനുഷി' അപ്പോഴേക്ക് നാമാവശേഷമായിരുന്നു. അവശിഷ്ട റെഡ്ഫ്ളാഗിൽ നൗഷാദിനോടൊപ്പം പ്രവർത്തിക്കാൻ എന്തുകൊണ്ടോ റീന അറച്ചുനിന്നു.

നൗഷാദിനെ റെഡ്ഫ്ളാഗിൽ നിന്ന് വേർപെടുത്തിയത് മരണമായിരുന്നു. ശാന്തേടത്തി മരിച്ച അതേ വർഷം തന്നെ. ബാബരി മസ്ജിദ് തകർത്തതിൽ പ്രതിഷേധിക്കാൻ മെഡിക്കൽ കോളേജ് ജങ്ഷനിൽ റെഡ്ഫ്ളാഗ് നടത്തിയ പൊതുയോഗത്തിൽ പങ്കെടുത്ത് സ്കൂട്ടറിൽ പൊറ്റമ്മലുള്ള വീട്ടിലേക്ക് മടങ്ങുകയായിരുന്നു നൗഷാദ്. സമയം പതിനൊന്നര കഴിഞ്ഞിരുന്നു. കോവൂർ ഇറക്കം പകുതിയായപ്പോൾ വണ്ടി വഴുതി. കുറച്ചുമുമ്പ് മഴ പെയ്തിരുന്നു. സ്കൂട്ടറിൽ നിന്ന് തെറിച്ചുവീണ നൗഷാദിൻറെ തല കല്ലുങ്കിലടിച്ചു. സ്കൂട്ടറും നൗഷാദും താഴെ പൊന്തയിലേക്ക് ഉരുണ്ടുപോയി. അതുവഴി വന്ന പോലീസ് പാട്രോൾ നൗഷാദിനെ കണ്ടപ്പോൾ ഒന്നൊന്നര മണിക്കൂർ കഴിഞ്ഞിരുന്നു. പോലീസ് ജീപ്പിൽ കയറ്റി ആസ്പത്രിയിലേക്ക് കൊണ്ടുപോയത് നൗഷാദിൻറെ മൃതദേഹമാണ്. ഇത്തുവിന് അന്ന് മൂന്ന് വയസ്സായിരുന്നു. ഞാൻ അന്നും ഖത്തറിലാണ്.

ആടുജീവിതം മതിയാക്കി തിരിച്ചുവന്ന് പഴയ ലാവണത്തിൽ കയറിയശേഷം ഒരു ദിവസം കണ്ണൂരിൽ ഒരു ഓഡിറ്റ് കഴിഞ്ഞ് തിരിച്ചുവരികയായിരുന്നു. മെയിലിന് കാത്ത് പ്ലാറ്റ്ഫോമിലെ ബെഞ്ചിലിരുന്ന് *സുദിന*ത്തിൽ ആഗോളവൽകരണത്തെപ്പറ്റി സക്കറിയ്യയുടെ പുതിയ വെളിപാട് വായിച്ചുകൊണ്ടിരുന്നപ്പോൾ 'ബീഡിയുണ്ടോ സഖാവേ, ഒരു തീപ്പെട്ടിയെടുക്കാൻ' എന്ന് ചോദിച്ചുകൊണ്ട് റീന പുറത്തു തട്ടി. റീന അന്ന് മഹാരാജാസിൽ നിന്ന് മാറ്റമായി കൃഷ്ണമേനോനിലായിരുന്നു. *സുദിന*ത്തിലെ വാർത്ത ഞാൻ റീനക്ക് കാണിച്ചുകൊടുത്തു.

'തരക്കേടില്ല. ഈ വണ്ടിയിൽ ഒരുപാടാള് കയറും. കയറുന്നവരെ പറഞ്ഞിട്ട് കാര്യമില്ല. നവോത്ഥാനം, നവോത്ഥാനം എന്ന് പറഞ്ഞപ്പോൾ കെട്ടും മട്ടും ഇല്ലെങ്കിലും മഴ കൊള്ളാതെ കേറിക്കിടക്കാൻ ഒരു വീടായി എന്നു വിചാരിച്ചതാ. ഇപ്പോ ചോരാൻ തുടങ്ങീലേ? പോയ എട്ടുകാലീം പെരുച്ചാഴീം കുറയുമൊക്കെ തിരിച്ചുവന്നില്ലേ? പക്ഷെ ജാതിമതഭേദമില്ലാതെ ഏകസോദരരായി കെന്റക്കി ഫ്രൈഡ് ചിക്കനും കൊക്കക്കോലയും കഴിക്കാം എന്ന് വിചാരിച്ചവരൊക്കെ കരയും. പത്തുപൈസ കിട്ടാൻ ഏത് ചെയ്ത്താന്റെ കൂടെ കൂടാനും മുതലാളിമാർക്ക് വല്ല മടിയുമുണ്ടോ? കുമാരനാശാന്റെ വരികൾ പാരഡി ചെയ്താൽ വ്യാപാരമേ ശരണമാം മുതലാളിക്കുണ്ടോ/വ്യാപന്നമായി താലിബാനെന്നും ത്രിശൂലമെന്നും.'

'നമ്മളെ വേണ്വേട്ടനും ഇപ്പൊ ഏകദേശം ഈ ലൈനിലാണ്.'

'വേണ്വേട്ടൻ പാവമാ. എന്ത് വിവരക്കേട് പറഞ്ഞാലും ആത്മാർത്ഥമായിട്ടാണ് പറയുക!'

ഡി പി ഇ പി നടപ്പാക്കാൻ തുടങ്ങിയ കാലത്ത് ഞാൻ ഖത്തറിൽ തന്നെയായിരുന്നു. ചാനലുകളിൽ വാർത്തകളും ഹാസ്യാനുകരണങ്ങളും കണ്ട് ഒരേകദേശരൂപം മാത്രമേ എനിക്കതിനെപ്പറ്റി ഉണ്ടായിരുന്നുള്ളൂ. പദ്ധതിയുമായി നേരിട്ട് ബന്ധമില്ലാതിരുന്നിട്ടും റിസോർസ് പെർസനായി റീന പലയിടത്തും ക്ലാസ്സ് എടുത്തിരുന്നതായി പേരാമ്പ്രയിലെ രാജൻ മാഷ് പറഞ്ഞാണ് അറിഞ്ഞത് അന്നൊരിക്കൽ നാട്ടിൽ വന്നപ്പോൾ റീനയെ ഒന്ന് കളിയാക്കാൻ നിന്ന് ഞാൻ വടി കൊടുത്ത് അടി വാങ്ങി.

‘നല്ല തമാശയാണ് ട്ടോ. ആസ്പത്രിയെപ്പറ്റി മനസ്സിലാക്കണമെങ്കിൽ ആസ്പത്രിയിൽ കെടക്കുക, പ്രസവം എന്താണെന്ന് അറിയാൻ പ്രസവിക്കുക, പോക്കറ്റടിയുടെ സ്വഭാവം പഠിക്കാൻ നേരിട്ട് പോക്കറ്റടിക്കുക. രസികൻ പരിപാടി തന്നെ!'

'പോടാ, നിൻറെയൊരു വളിപ്പ് തമാശ. നിനക്കൊക്കെ പറ്റിയത് പഴയ തത്തമ്മേ പൂച്ച പൂച്ച തന്നെ. അമ്മുവിൻറെ വീട്ടിലെ പൂച്ച രണ്ട് കുട്ടികളെ പ്രസവിച്ചു. ചേദ്യം: എവിടുത്തെ പൂച്ച? ഉത്തരം: അമ്മുവിൻറെ വീട്ടിലെ പൂച്ച. ചോദ്യം: എത്ര കുട്ടികളെ? ഉത്തരം: രണ്ടു കുട്ടികളെ. ചോദ്യം: പൂച്ച കുട്ടികളെ എന്തു ചെയ്തു? ഉത്തരം: പൂച്ച കുട്ടികളെ പ്രസവിച്ചു! ഈ പന്ന ഏർപ്പാട് ഇനി എത്ര കാലം കൊണ്ടുനടക്കും?'

ഡി പി ഇ പിയുടെ പൊടിയെല്ലാം അടങ്ങിക്കഴിഞ്ഞ് എസ് സി ഇ ആർ ടി സമഗ്രമായ പാഠ്യപദ്ധതി പരിഷ്കരണത്തിന് ഒരുങ്ങിയപ്പോൾ സംശയാലുക്കളേയും തുരപ്പൻപണി ചെയ്യുന്നവരേയും താത്വികമായി കൈകാര്യം ചെയ്യാൻ ഇറക്കിയ വിദഗ്ദ്ധ സംഘത്തിൽ റീനയുമുണ്ടായിരുന്നു. ഒരു ദിവസം കാഞ്ഞങ്ങാട്ട് ഓഡിറ്റിന് പോകാൻ രാവിലെ ആറേ കാലിന്റെ മംഗലാപുരം വണ്ടിക്ക് കാത്തുനിൽക്കുമ്പോൾ വൈകിവന്ന മലബാർ എക്സ്പ്രസ്സിൽ തിരുവനന്തപുരത്ത് എസ് സി ഇ ആർ ടിയുടെ വർക്ഷോപ്പ് കഴിഞ്ഞ് റീന വന്നിറങ്ങി. അത്ര നേരത്തേ മലബാറിൽ പോകേണ്ട കാര്യമില്ലാഞ്ഞതു കൊണ്ട് റീനയോടൊപ്പം ഒരു ചായ കുടിച്ച് അഞ്ച് മിനുട്ട് സംസാരിച്ചു നിന്നു.

‘എടാ, മാഷമ്മാരേയും ടീച്ചർമാരേയും കാലം കഴിഞ്ഞു. ഞങ്ങള് പഠിപ്പിക്കുന്നതു കൊണ്ടാ കുട്ടികൾ പഠിക്കുന്നത് എന്നു പറയുന്നത്, കോഴി കൂകുന്നതു കൊണ്ടാ നേരം വെളുക്കുന്നത് എന്നു പറയുന്നതു പോലെയല്ലേ? വിപ്ലവം പറഞ്ഞിട്ട് ഇത്രകാലം നമ്മളെന്തു കുന്തമാ ചെയ്തത്? പഠിക്കാനുള്ള സാഹചര്യം ഒത്തുകിട്ടിയാൽ കുട്ടികള് പഠിച്ചോളും. ഒരുന്ത് കൊടുക്കുന്ന പണിയേ അധ്യാപകർക്കുള്ളൂ.'

‘അങ്ങനെ ഉന്തിയാ പോകുമോ? കോരിക്കൊടുത്ത് പഠിപ്പിച്ച അമുൽബേബികളല്ലേ അധികവും?'

'അതു തന്നെയാ പ്രശ്നം. എന്നാണ് എല്ലാം ഒന്ന് കലങ്ങിത്തെളിയുക എന്ന് ഇപ്പൊ പറയാൻ പറ്റില്ല. പക്ഷെ പഴയ അഭ്യാസം ഇനി അധികകാലം ഉണ്ടാവില്ല.'

മലയാളി യുവാക്കളുടെ മിച്ചലൈംഗികതയുടെ വിരേചനത്തിന് ബോംബേയിലെപ്പോലെ കേരളത്തിലും ചുവന്ന തെരുവുകളുണ്ടാകുന്നത് നന്നായിരിക്കും എന്ന മുൻ കമ്മ്യൂണിസ്റ്റുകാരന്റെ പുതിയ ലൈംഗികസങ്കൽപം വെളിച്ചപ്പെട്ട ദിവസം ഞാൻ റീനക്ക് ഫോൺ ചെയ്തു.’

‘നിൻറെ പഴയ നേതാവ് പിന്നേയും സിക്സറടിച്ചല്ലോ.’

'ഞാൻ വായിച്ചു. ചുവന്ന തെരുവുകൾ സ്ഥാപിക്കേണ്ടത് സ്വകാര്യ മേഖലയിലാണോ, പൊതുമേഖലയിലാണോ, അതല്ല, സഹകരണ മേഖലയിലാണോ എന്നുകൂടി പറഞ്ഞിരുന്നെങ്കിൽ നന്നായിരുന്നു.'

'ചന്ദ്രഗുപ്തമൗര്യന്റെ കാലത്ത് പൊതുമേഖലയിൽ ചുവന്ന തെരുവുകൾ ഉണ്ടായിരുന്നു പോലും.'

‘വെറുതെയല്ല സുവർണ്ണയുഗം എന്നു പറയുന്നത്.'

'ചുവന്ന തെരുവായാൽ ഒരു വ്യവസ്ഥയും വെള്ളിയാഴ്ചയും ഉണ്ടാകും. കക്ഷികളെ അന്വേഷിച്ച് റോഡിലും പാർക്കിലും ബീച്ചിലുമൊന്നും അലയേണ്ടല്ലോ.'

'ലൈംഗികസ്വാതന്ത്ര്യത്തിനു വേണ്ടിയാണ് ഞങ്ങളൊക്കെ വാദിച്ചത്. അതിപ്പോ ലൈംഗികത വിൽക്കാനുള്ള സ്വാതന്ത്ര്യം എന്നായിരിക്കുന്നു. കുടിവെള്ളം കിണറ്റിലോ പുഴയിലോ ഇല്ലെങ്കിൽ സാരമില്ല, സൂപ്പർമാർക്കറ്റിൽ കുപ്പിയിൽ കിട്ടും! അന്ന് ലൈംഗിക അരാജകത്വം, ലൈംഗിക അരാജകത്വം എന്ന് മുറവിളി കൂട്ടിയവർക്കൊക്കെ ഇപ്പോ വായിൽ പഴമാണ്. സ്വതന്ത്രവ്യാപാരം - അതൊരു പഴയ നമ്പറല്ലേ? ആ, ഇതു പറഞ്ഞപ്പോഴാ ഓർത്തത്. എൻറെ മാസക്കുളി നിന്നു.'

'സന്തോഷം. പക്ഷെ മാസക്കുളി നിന്നു എന്നൊന്നും പറയരുത്. വേണമെങ്കിൽ ആർത്തവവിരാമം സംഭവിച്ചുഎന്നു പറഞ്ഞോ. മലയാളഭാഷക്ക് ക്ലാസ്സിക്കൽ പദവി കിട്ടാൻ പൊരിഞ്ഞ ശ്രമം നടക്കുകയാ. നീയായിട്ട് അത് കുളമാക്കരുത്. ഇനി

അങ്ങനെത്തന്നെ പറയണമെന്നുണ്ടെങ്കിൽ ഏതെങ്കിലും ഫോക്ലോർ സെമിനാറിൽ പറഞ്ഞോ.'

ചെറുപ്പത്തിലെ റീനയെ വീണ്ടും കാണണമെങ്കിൽ ഇത്തുവിനെ (ഇത്തിമ) നോക്കിയാൽ മതി. അമ്മയും മോളും ഇങ്ങനെ മുറിച്ചെടുത്ത പോലെ വേറെ എവിടേയും കണ്ടിട്ടില്ല. ഒരേ നിറം, ഒരേ ഉയരം, ഒരേ ശരീരഘടന, ഒരേ ക്ലസലില്ലായ്മ. ഒരു ദിവസം റീന അടുത്തില്ല എന്ന് ഉറപ്പ് വരുത്തിയ ശേഷം ഇത്തു എന്നോട് ചോദിച്ചു:

'അങ്കിളിന് അമ്മയോട് ഒരു ലൈനുണ്ടായിരുന്നോ?'

'അതെന്താ മോള് അങ്ങനെ ചോദിച്ചത്?'

'ഒന്നുമില്ല. എനിക്ക് തോന്നിയതാ.'

'ഇല്ല, മോളേ. ക്യാപ്റ്റൻ ലക്ഷ്മിയോട് അങ്ങനെ ആർക്കെങ്കിലും ലൈനുണ്ടാകുമോ?'

'ഓ, തമാശ', ഇത്തു ചുണ്ട് കോട്ടി. 'ഞാൻ സി ബി ഐയെക്കൊണ്ട് അന്വേഷിപ്പിച്ചോളാം. നേരറിയാൻ സി ബി ഐ.'

പെൺമക്കളില്ലാത്തതു കൊണ്ടോ, എന്തോ, ബി ടെക് കഴിഞ്ഞ് എം ബി എക്ക് ചേർന്ന ഇരുപത്തിനാല് വയസ്സായ ബിനീഷിനേക്കാൾ പ്രായമുള്ള പെൺകുട്ടികളെപ്പോലും മോളേ എന്ന് വിളിക്കുന്നത് എനിക്ക് ശീലമായിരുന്നു. പലർക്കും അതിഷ്ടമാകുന്നില്ല എന്ന് തോന്നിത്തുടങ്ങിയിരുന്നു. ഇപ്പോഴത്തെ ഭാഷയിൽ പറഞ്ഞാൽ ഞാനവരെ 'പെയിടറൈസ്' ചെയ്യുകയാണെന്ന് അവർ കരുതുന്നുണ്ടാകാം. ഒരു ദിവസം ഇത്തുവിനോട് ഇതു പറഞ്ഞപ്പോൾ അവൾ ചിരിച്ചു.

'അങ്കിൾ വെറുതെ ടെൻഷനടിക്കേണ്ട കാര്യമൊന്നുമില്ല. മോളേ എന്നു വിളിച്ചാൽ പീഡനം ആകുമെന്ന് എവിടേയും പറയുന്നില്ലല്ലോ! ഏതായാലും എന്നെ അങ്ങനെ വിളിക്കാൻ ആള് അധികമില്ലാത്ത സ്ഥിതിക്ക് അങ്കിൾ ഇഷ്ടം പോലെ വിളിച്ചോ. പെയിടറൈസ് ചെയ്യാൻ വരുന്നവരെ ഞാൻ കൈകാര്യം ചെയ്തോളാം.'

ഡിഗ്രി ഫൈനൽ ഇയറിന് പഠിക്കുമ്പോൾ തന്നെ ഇത്തു റീനയോട് അടികൂടി ലാപ്ടോപ്പും വൈഫൈ കണക്ഷനും സമ്പാദിച്ചിരുന്നു. 'പെണ്ണിൻറെ ഒരു നെഗളിപ്പ് കണ്ടില്ലേ', ഇത്തുവിന്റെ മുന്നിൽ വെച്ചുതന്നെ റീന എന്നോട് പറഞ്ഞു. 'എനിക്കൊക്കെ ഇങ്ങനെ വല്ലതും കിട്ടിയിരുന്നോ.'

ഇത്തുവിന് അതത്ര ഇഷ്ടപ്പെട്ടില്ല. 'വെറുതെയല്ല അമ്മക്ക് ഒരു വിവരവും ഇല്ലാതായിപ്പോയത്!'

ഓർക്കുട്ടിനും ഫെയിസ്ബുക്കിനും ട്വിറ്ററിനും അപ്പുറം ചില കുനിഷ്ടുകൾ ഇത്തുവിന് ഉണ്ടെന്ന് മനസ്സിലായത് ഇസ്രായേൽ ഗാസ ആക്രമിച്ച സമയത്താണ്. രണ്ടാം ശനിയാഴ്ചയായിരുന്നു. ഉച്ചക്ക് ശേഷം രണ്ടു മണിക്കൂറിലധികം റീനയോട് സാംസാരിച്ചിരുന്നു. ഇറങ്ങാനൊരുങ്ങിയപ്പോൾ കമ്പ്യൂട്ടറിന് മുന്നിൽ മോണിറ്ററിൽ കണ്ണ് നട്ട്, വന്നപ്പോൾ കണ്ട അതേ ഇരിപ്പാണ് ഇത്തു. പിന്നിൽ നിന്ന് തലക്ക് ചെറുതായി ഒന്ന് തട്ടിയപ്പോൾ ഉറക്കത്തിൽ നിന്നെന്ന പോലെ ഞെട്ടിപ്പിടഞ്ഞു. പിന്നെ നോർമ്മലായി ചിരിച്ചു.

‘ഏത് ലോകത്തിലാ?'

'അങ്കിളിവിടെയിരിക്ക്, പറഞ്ഞുതരാം.' ഇത്തു എന്നെ അടുത്തുള്ള ചെറിയ കസേരയിൽ പിടിച്ചിരുത്തി.

'ഞാനേ, ഒരു ഇസ്രായേലി സൈനിക വെബ്സൈറ്റ് ഹാക് ചെയ്യാൻ കുറേ നേരമായി ശ്രമിക്കുകയാ. ഇപ്പോഴാ ലൈൻ കിട്ടിയത്.'

'അതെന്തിനാ?'

'എനിക്കൊരു മെസ്സേജ് പോസ്റ്റ് ചെയ്യണം.’

'എന്ത് മെസ്സേജ്?'

'സയണിസ്റ്റുകളേ, കള്ള നായിന്റെ മക്കളേ, നിങ്ങളുടെ അന്ത്യം അടുത്തിരിക്കുന്നു’

'അതിന് ഇസ്രായേലികൾക്ക് മലയാളം മനസ്സിലാകുമോ?'

'അങ്കിളേ, വെറുതേ ചളിയടിക്കല്ലേ. മെസ്സേജ് ഇംഗ്ലീഷിലും ഹീബ്രുവിലുമാണ് അയക്കാൻ പോകുന്നത്.'

‘കള്ള നായിന്റെ മക്കളേ എന്നതിന് എന്താണ് ഹീബ്രു?'

'അറിയില്ല. ഏതെങ്കിലും ഓൺലൈൻ ട്രാൻസ്ലേഷൻ സൈറ്റിൽ പോയി ഇംഗ്ലീഷിൽ കൊടുത്താൽ കിട്ടും. അത് കോപ്പി-പെയിസ്റ്റ് ചെയ്താൽ മതി.'

'പോലീസ് പിടിക്കുമോ?'

'പിടിക്കാൻ നേരിയ സാധ്യതയേയുള്ളൂ. ഓൺലൈനായ ഏതെങ്കിലും കമ്പ്യൂട്ടർ ഹാക്ക് ചെയ്ത് അതിലൂടേയാണ് മെസ്സേജ് പോസ്റ്റ് ചെയ്യുക. പിന്നെ, അങ്കിളും

അമ്മയുമൊക്കെ വലിയ, വലിയ തേങ്ങയൊടക്കുമ്പോ എന്നെപ്പോലുള്ള എട്ടും പൊട്ടും തിരിയാത്ത പെൺകുട്ടികൾ ചെറിയ ചിരട്ടയെങ്കിലും ഉടക്കണ്ടേ!'

രാത്രി പത്തരക്കുള്ള വിളി എന്നെ ശരിക്കും പേടിപ്പിച്ചു. നേരത്തേ ഉറങ്ങി, നേരത്തേ എഴുന്നേൽക്കുന്ന ശീലം നിലനിർത്തിയതു കൊണ്ട് പത്തുമണിക്ക് ശേഷം അങ്ങോട്ടു വിളിച്ചാൽ പലപ്പോഴും റീന ഫോണെടുക്കാറില്ല. റീനയാണ് വിളിച്ചതെന്നു പറഞ്ഞപ്പോൾ ഗിരിജയും എന്തോ പ്രശ്നം മണത്തു.

'ഇവിടെ വാ, എല്ലാം ഇവിടെ വന്നിട്ട് പറയാം.' കൂടുതലൊന്നും പറയാതെ റീന ഫോൺ വെച്ചു.

ഞാൻ ചെല്ലുമ്പോൾ കോലായിലേയും മുറ്റത്തേയും ലൈറ്റുകളെല്ലാം കത്തുന്നുണ്ട്. ബൈക്കിന്റെ ശബ്ദം കേട്ട് റീനയും ഇത്തുവും പുറത്തേക്കു വന്നു.

'ഈ അമ്മേന്റെ പണിയാ', എന്നെ കണ്ട ഉടനെ ഇത്തു പറഞ്ഞു. 'പാതിരാക്ക് വെറുതെ അങ്കിളിനെ വിളിച്ചു വരുത്തി. രാവിലെ പറഞ്ഞാ പോരായിരുന്നോ?'

ഞാൻ റീനയെ നോക്കി. 'എന്താ പ്രശ്നം?'

മറുപടി പറഞ്ഞത് ഇത്തുവാണ്. 'ഒന്നുമില്ല, അങ്കിളേ. രണ്ടാണുങ്ങൾക്ക് എന്നോട് പെട്ടെന്നൊരിഷ്ടം തോന്നിയതാ.'

എൻറെ മുഖത്തെ അമ്പരപ്പ് കണ്ട് ഇത്തു പൊട്ടിച്ചിരിച്ചു. 'ക്ലൂ കിട്ടിയില്ല, അല്ലേ. അങ്കിളിരിക്ക്. ഞാൻ പറഞ്ഞു തരാം.'

'ശ്രീജേന്റെ വീട്ടിൽ പോയതായിരുന്നു. കൈത്താഴം റോഡിന്റെ അറ്റത്തെ ഇടവഴിയിലാണ് വീട്. ഇടവഴീല് കരിങ്കല്ലിട്ടതു കൊണ്ട് വണ്ടി റോട്ടിൽ തന്നെയാ നിറുത്തിയത്. ഇടയില് നാലഞ്ചു വീടേയുള്ളൂ. ഒറ്റപ്പെട്ട സ്ഥലമാണ്. മടങ്ങുമ്പോ ഒമ്പതര കഴിഞ്ഞു. വണ്ടിയെടുക്കുമ്പോഴാ രണ്ടും എന്റെ മേലെ ചാടി വീണത്. വണ്ടി അവരെ മേലേക്ക് മറിച്ചിട്ട് ഞാനോടി. രണ്ടും പിന്നാലെയുണ്ട്. അവര് അടുത്തടുത്ത് വര്വാണ്. റോഡില് ഒരു മനുഷ്യനും ഇല്ല. സൈഡില് കൂട്ടിയിട്ട ഒന്നര ഇഞ്ചിൻറെ വലിയ ജില്ലിയെടുത്തു ഞാനവരെ എറിഞ്ഞു. എനിക്ക് നല്ല എയിമല്ലേ. രണ്ടിനും നല്ലോണം കിട്ടി. പക്ഷേ ഏറൊഴിഞ്ഞ് പിന്നേം അവര് മുന്നോട്ടാ. അത്ര വലിയ ചരക്കാണോ ഞാൻ?'

'പിന്നേം ഞാനോടി. അപ്പോഴേക്ക് അവരെന്നെ പിടിച്ചു. പിടിവലി നടക്കുന്നതിനിടയില് ഞാനവരെ ഷൂവിൻറെ അറ്റം കൊണ്ട് ആഞ്ഞുചവിട്ടി, വയറ്റിനും നാഭിക്കും മുഖത്തുമെല്ലാം. എൻറെ ടോപ്പ് കീറി. നേരത്തേ കൊണ്ട ഏറും എൻറെ ചവിട്ടും എല്ലാമായപ്പോൾ ഒരുത്തൻ സൈഡായി. മറ്റവന് ഒരു കുലുക്കവുമില്ല. അവൻറെ കൈക്ക്

ഞാൻ കടിച്ചു. പിടി വിടുവിച്ച് ഞാൻ ഓടി. പക്ഷെ അവൻ പിന്നാലെ വന്ന് പിടിച്ചു. പിന്നേയും പിടിവലിയായി. അപ്പോഴാണ് അതുവഴി വന്ന ബൈക്ക് ഞങ്ങളെ കണ്ട് നിറുത്തിയത്. അത് അവര് പ്രതീക്ഷിച്ചതല്ല. എന്നെ പിടിച്ചവനും കുറച്ചു ദൂരെ റോഡിലിരുന്നവനും തട്ടിപ്പിടഞ്ഞെഴുന്നേറ്റു. ബൈക്കിലുണ്ടായിരുന്നവർ വണ്ടി സ്റ്റാൻറിലിട്ട് അടുത്തേക്ക് വരാൻ തുടങ്ങിയിരുന്നു. അതു കണ്ടപ്പോൾ രണ്ടും ഓടി. തൊട്ടുകിടക്കുന്ന രണ്ടു വീടിന്റെ മതിലു ചാടി മല്ലർ ലെയിനിലേക്കിറങ്ങി എങ്ങോട്ടോ രക്ഷപ്പെട്ടു.'

'അവരെ നീ ശരിക്ക് കണ്ടോ?'

'ശരിക്ക് കാണാൻ മാത്രം വെളിച്ചം ഇല്ലായിരുന്നു. ഒരുവിധം കണ്ടാൽ തിരിച്ചറിയും. ഒന്നുരണ്ട് വർത്തമാനം പറയുന്നത് കേട്ടു. ഇവിടുത്ത്കാര് തന്നെയാണ് എന്നാ തോന്നുന്നത്. ബൈക്കില് ഒരച്ഛനും മകനുമായിരുന്നു. മകന് എൻറെ വയസ്സുണ്ടാകും. എന്നെ വീട്ടിൽ കൊണ്ടുവിടാമെന്ന് അച്ഛൻ പറഞ്ഞപ്പോൾ ഞാൻ ഒരലമ്പ് വർത്തമാനം പറഞ്ഞു. പറഞ്ഞുകഴിഞ്ഞപ്പോൾ വേണ്ടിയിരുന്നില്ലെന്ന് തോന്നി. നിങ്ങളെയൊക്കെ വിശ്വസിച്ച് എങ്ങനെ കൂടെവരും എന്നാണ് അപ്പോഴത്തെ അവസ്ഥയില് എനിക്ക് പറയാൻ തോന്നിയത്. മകൻ ചിരിയടക്കുന്നത് ഞാൻ കണ്ടു. അച്ഛൻ മിഴുങ്ങസ്യാ എന്നായി. ഞാൻ സോറി പറഞ്ഞു. കയ്യിൽ വണ്ടിയുണ്ടെന്നും നേരെ പോലീസ് സ്റ്റേഷനിലേക്കാണ് പോകുന്നതെന്നും പറഞ്ഞു. ചെറൂട്ടി റോഡിലേക്ക് തിരിഞ്ഞപ്പോ വെറുതെ തിരിഞ്ഞു നോക്കാൻ തോന്നി. പിന്നിൽ, ദൂരെ അവരുണ്ട്, എസ്കോർട്ടു പോലെ. പോലീസ് സ്റ്റേഷന്റെ ഗെയിറ്റിലെത്തിയപ്പോഴും അവർ പിന്നിലുണ്ട്.'

'സ്റ്റേഷനിൽ നല്ല രസമാണ്. എസ് ഐ സ്ഥലത്തില്ല. എച്ച് സി ക്കാണ് ചാർജ്ജ്. വനിതാപോലീസുകാരാരും ഡ്യൂട്ടിയിലില്ല. സ്റ്റേഷൻ മൊത്തം അങ്കലാപ്പായി. ജീൻസും കീറിയ ടോപ്പുമായി ഒരു പെൺകുട്ടിയാണല്ലോ രാത്രി പത്ത് മണിക്ക് കയറി വന്നത്. കസാലയിട്ടുതരാനും കുടിക്കാൻ വെള്ളം തരാനും ഭയങ്കര പരക്കം പാച്ചിൽ. എച്ച് സി കഴിച്ചാൽ ബാക്കിയൊക്കെ ചുള്ളൻ ചെക്കൻമാരാ. ഡ്രസ്സ് മാറണോ എന്ന് ഒരാള് വളരെ ഭവ്യതയോടെ ചോദിച്ചു. അടുത്തുള്ള പെങ്ങളെ വീട്ടിൽ നിന്ന് എടുത്തു കൊണ്ടുവരാം എന്ന് പറഞ്ഞു. വേണ്ടെന്ന് ഞാൻ പറഞ്ഞു. വിവരങ്ങൾ എച്ച് സി തന്നെ നേരിട്ട് എഴുതിയെടുത്തു എന്നെക്കൊണ്ട് ഒപ്പിടീച്ചു. പോകാൻ പുറപ്പെട്ടപ്പോൾ സമ്മതിച്ചില്ല. ജീപ്പിൽ ഇവിടെ കൊണ്ടുവന്ന് വിട്ടു. എൻറെ വണ്ടിയുമായി ഒരു പി സി യെ പിന്നാലെ അയക്കുകയും ചെയ്തു. എന്നെ അമ്മയെ കയ്യോടെ ഏൽപിക്കണമെന്നുണ്ടായിരുന്നു. ഞാൻ സമ്മതിച്ചില്ല. പോലീസ് വണ്ടി കണ്ടാൽ തന്നെ അമ്മ ബോധം കെട്ടു വീഴുമെന്ന് ഞാൻ പറഞ്ഞ ന്യായം മൂപ്പർക്ക് ബോധിച്ചു. രണ്ടു വീടപ്പുറം ജീപ്പ് നിർത്തി. പിന്നാലെ വന്ന പി സി യിൽ നിന്ന് വണ്ടി ഏറ്റുവാങ്ങി ഞാനിങ്ങു പോന്നു.'

അറബിക്കഥ കേട്ട പോലെ ഇരുന്ന എന്നെ ഉണർത്തിക്കൊണ്ട് ഇത്ത പറഞ്ഞു: 'നാളത്തെ പത്രത്തില് വരുന്ന വാർത്ത ആലോചിച്ചിട്ടാ ഒരു ചളിപ്പ്. യുവതിക്ക നേരെ പീഡനശ്രമം. പീഡനം എന്ന പറഞ്ഞാൽ ഇപ്പോ വേറെ അർത്ഥമൊന്നും ഇല്ലാണ്ടായിരിക്കുന്നു. അമ്മ പണ്ടു പാടിയ സാർവ്വദേശീയഗാനത്തിലില്ലേ - ഭൂമിയിലെ പീഡിതരേ നിങ്ങളുണരുവിൻ. ബസ്സിലെ തോണ്ടല് മുതല് ബലാൽസംഗം വരെ അനുഭവിക്കുന്ന പെണ്ണുങ്ങള് ഉണരുന്ന കാര്യാണോ പറഞ്ഞത്?'

ഞാൻ റീനയെ നോക്കി. റീനയുടെ ചുണ്ടിലെ ചിരി പതിന്നാലാം രാവുദിച്ച പോലെ പരക്കുകയാണ്.

# ഭ്രൂതായ്മ

പാരഡൈസ് ഷോപ്പിങ്ങിൽ തിരക്കൊഴിഞ്ഞ ഒരു ഇരുപത്തെട്ടാം തീയ്യതി വെള്ളിയാഴ്ച, അന്തി മയങ്ങുന്ന നേരം. മൂന്നു കൗണ്ടറുകളിൽ ഒന്നു മാത്രമേ പ്രവർത്തിക്കുന്നുള്ളൂ. അതിൽ തന്നെ ബില്ലാക്കി പണമടക്കാൻ സാധനങ്ങളുമായി നിൽക്കുന്നത് ഒന്നുരണ്ടു പേർ മാത്രം. കൗണ്ടറിനടുത്ത് പത്രമാസികകൾ വെച്ച സ്റ്റാൻറിനടുത്തു നിന്ന് മൊബൈലിലെ ആവശ്യമില്ലാത്ത മെസ്സേജുകൾ ഒഴിവാക്കിക്കൊണ്ടിരുന്ന നിഖിലിനെ പെട്ടെന്ന് ക്രോക്കറി സെക്ഷനിൽ നിന്ന് രഹന വിളിച്ചു.

‘നിഖിലേ, ഇതു നോക്ക്. അനക്ക് പറ്റിയ സാഹിത്യം. നല്ല ഇടിവെട്ടാ. ഇതാ കേട്ടോ. ആദ്യം തന്നെ രണ്ടു വരി കവിതയാണ്'.

രഹന കയ്യിൽ നിവർത്തിപ്പിടിച്ച കടലാസിൽ നോക്കി ഉറക്കെ വായിച്ചു.

'പട്ടിണിയുടെ തടവുകാരേ നിങ്ങളുണരുവിൻ/ഭൂമിയിലെ പീഡിതരേ, നിങ്ങളുണരുവിൻ.’

‘വയനാട്ടിലെ ആദിവാസികളെപ്പറ്റിയാണോ?' അടുത്തു നിന്ന ഫൈസലിന് സംശയം.

'മിണ്ടാണ്ട് നിക്കെടാ, ഓള് വായിക്കട്ടെ’, ഫൈസൽ തോക്കിൽ കയറി വെടിവെച്ചത് അപർണ്ണക്ക് ഇഷ്ടമായില്ല.

ഉറച്ച ശബ്ദത്തിൽ, തെളിഞ്ഞ ഉച്ചാരണത്തിൽ രഹന വായന തുടർന്നു. സംസ്ഥാന യുവജനോത്സവത്തിൽ പ്രസംഗമത്സരത്തിൽ എ ഗ്രേഡോടെ രണ്ടാം സ്ഥാനം കിട്ടിയിട്ടുണ്ട് രഹനക്ക്.

'അന്താരാഷ്ട്ര നാണയനിധിയിൽ നിന്ന് ഇഷ്ടാനുസരണം വായ്പ വാങ്ങി എല്ലാ പ്രശ്നങ്ങളും പരിഹരിക്കാമെന്ന് എക്കാലവും ജനങ്ങളെ വിശ്വസിപ്പിക്കാമെന്ന് കേന്ദ്ര-സംസ്ഥാന സർക്കാരുകൾ വ്യാമോഹിക്കുകയാണ്. ഉൽപാദനമേഖലയിലെ തകർച്ച കനത്ത തൊഴിലില്ലായ്മ സൃഷ്ടിച്ചിരിക്കുന്നു. സമ്പദ്വ്യവസ്ഥയാകെ കള്ളപ്പണത്തിൻറെ പിടിയിലമർന്നിരിക്കുന്നു. ജനകീയ പ്രക്ഷോഭങ്ങളെ ജനങ്ങളുടെ പേരിൽ ഭരിക്കുന്ന ഗവൺമെൻറുകൾ ചോരയിൽ മുക്കിക്കൊല്ലുമ്പോൾ നമ്മൾ എന്താണ് ചെയ്യേണ്ടത്? - ദാ,

പിന്നേം കവിത - കൂട്ടുകാരാ, ഭീരുത്വം മൂലം ഒരിക്കലും ഒരു പട്ടി കുരക്കാതിരിക്കുന്നില്ല. ഒരു പട്ടി പോലുമാകാതെ നമ്മൾ . . . '

'നിർത്ത്, നിർത്ത്, നോക്കട്ടെ.' മെസ്സേജുകൾ ഡിലീറ്റ് ചെയ്യുന്നത് നിർത്തി നിഖിൽ അടുത്തേക്ക് ചെന്നു.

നിഖിൽ കടലാസ് വാങ്ങി നോക്കി. എന്നോ നല്ല വെള്ള നിറമായിരുന്നിരിക്കാൻ സാദ്ധ്യതയുള്ള കടലാസിന്റെ ഇപ്പോഴത്തെ നിറം കാലപ്പഴക്കത്തിന്റെ മഞ്ഞയാണ്.

'കപ്പും സോസറും വന്ന കാർട്ടണിലെ പാക്കിങ്ങിന്ന് കിട്ടിയതാ.'

'ഏതു കാലത്ത്, ആരിറക്കിയ നോട്ടീസാണെന്ന് ആർക്കറിയാം. അടിഭാഗം കീറിപ്പോയിട്ടുണ്ട്.'

'ചുരുക്കി പറഞ്ഞാൽ, തലയും വാലുമില്ല.'

'തലയുണ്ട്, വാലില്ല.'

'ഇതെവിടെയോ കേട്ട പോലെയുണ്ട്.' സുമതിയേച്ചി അടുത്തുവന്നു നിന്നത് ആരും ശ്രദ്ധിച്ചിരുന്നില്ല.

പറഞ്ഞു തീർന്നില്ല, അപ്പോഴേക്ക് സുമതിയേച്ചിയുടെ മൊബൈൽ ശബ്ദിച്ചു. 'ഓർമ്മകളേ, കൈവള ചാർത്തി' എന്ന പഴയ പാട്ടാണ് റിങ്ടോൺ.

'ശാന്തിനിയേടത്തിയല്ലേ? ങ്ങളെ ഇപ്പോ കാണാനില്ലല്ലോ. ഞാനോ? ഞാനിപ്പോ സെയിൽസ് ഗേളല്ലേ.'

സുമതിയേച്ചിയുടെ ഫോൺ സംഭാഷണം അഞ്ചു മിനുട്ടോളം നീണ്ടു. തീരുന്നതു വരെ രഹന ക്ഷമയോടെ കാത്തു നിന്നു. തീർന്നപ്പോൾ പറഞ്ഞു: 'സുമതിയേച്ചീ, ങ്ങള് സെയിൽസ് ഗേളാണെന്ന് പറഞ്ഞത് ശരിയായില്ല.'

'ഞാൻ പിന്നെ എന്താ?'

'സെയിൽസ് ഗ്രാനി എന്ന് പറയുന്നതല്ലേ കുറച്ചും കൂടി ശരി?'

'ഗ്രാനിയോ, അതെന്താ?'

"ഗ്രാനി എന്നു പറഞ്ഞാ മുത്തശ്ശി". രഹന പ്ലസ് റ്റൂ വരെ പഠിച്ചത് ഇംഗ്ലീഷ് മീഡിയത്തിലാണ്.

'പോടീ അവിടുന്ന്.  മുത്തശ്ശി അൻറെ അമ്മയാ.'

കിലുകിലാ ചിരിച്ചു കൊണ്ട് രഹന ഓടിപ്പോയി.

രഹനയുടെ നാവിന് ലൈസൻസില്ല എന്നത് പ്രസിദ്ധമാണ്. പക്ഷെ, ഇപ്പോൾ ദൂരെ പോയി നിന്ന് സ്വയംവിമർശനം നടത്തിയപ്പോൾ സുമതിയേച്ചിക്ക് കൊടുത്ത അടി മർമ്മത്തിലായിപ്പോയി എന്ന് കുറ്റബോധം തോന്നി.

ൻറുപ്പൂപ്പാക്കൊരാനേണ്ടാർന്നു എന്നു പറഞ്ഞു തുടങ്ങിയിരുന്ന കോഴിക്കോട്ടെ പുരാതന കുടുംബത്തിലെ മൂന്നു പെൺമക്കളിൽ മൂന്നാമത്തവളായിരുന്നു സുമതിയേച്ചി. വേറെ വിശേഷമൊന്നും ഇല്ലാത്തത്തു കൊണ്ട് പെണ്ണ് ചോദിച്ചു വരുന്നവരുടെ എണ്ണം തുച്ഛം. ചെക്കനെ അങ്ങോട്ട് അന്വേഷിക്കുന്നത് സമുദായത്തിൽ ചേപ്പറയാണല്ലോ.  ആ ചേപ്പറത്തരത്തിന് സുമതിയേച്ചിയുടെ അച്ഛൻ പാലാട്ട് ശേഖരൻ മുതിർന്നില്ല. സുമതിയേച്ചിയുടെ ഏട്ടത്തി ജലജയുടെ കല്ല്യാണം കഴിഞ്ഞത് ഇരുപത്തെട്ടാം വയസ്സിലായിരുന്നു.  നാൽപ്പത്തി മൂന്ന് വയസ്സുള്ള ഒരു എക്സ് മിലിട്ടറിക്കാരനായിരുന്നു വരൻ.  സുമതിയേച്ചി അങ്ങനെ നിന്നു പോയി.  അച്ഛൻ-കേന്ദ്രിതമായ പഴയ കുടുംബത്തിൽ വളർന്നതു കൊണ്ട് സ്വന്തം ജീവിതത്തിൻറെ കർതൃത്വം കയ്യാളാൻ വേണ്ട മിനിമം സ്ത്രീവാദവും സുമതിയേച്ചിക്ക് കിട്ടിയില്ല. ഇപ്പോൾ നാൽപ്പത്തി ഏഴാം വയസ്സിൽ അടുക്കളയിൽ നിന്ന് അരങ്ങത്തേക്ക് വന്നത് ഇപ്പാപ്പൻറെ മകൻ അജിയുടെ നിർബന്ധം കൊണ്ടാണ്. സ്വന്തം പെങ്ങന്മാർ ഇല്ലാത്ത അജി കുറേക്കാലം തേരാപാരാ നടന്ന ശേഷം അടുത്ത കാലത്താണ് കര പിടിച്ചത്.  പാരഡൈസ് ഷോപ്പിങ്ങിൻറെ പാർട്ട്ണർ മേച്ചിനാടത്ത് റഷീദ് അജിയുടെ ക്ലാസ്സ്മേറ്റാണ്.

ഏതോ കസ്റ്റമർക്ക് കാറിലേക്ക് സാധനങ്ങൾ ട്രോളിയിൽ എത്തിച്ച് മടങ്ങി വരുന്ന സുഹൈലിനെ കണ്ടപ്പോൾ സുമതിയേച്ചി ലേശം തണുത്തു.

"എടാ ചെക്കാ, അന്റെ ജീൻസ് മാറ്റാനായില്ലേ.  ദ് ഇപ്പോ എത്രാമത്തെ ദെവസാ''?

"ആറ് ദിവസമായിട്ടേയുള്ളൂ, ഏച്ചീ. ഓൺലി സിക്സ് ഡേസ്.'

'ഓവർ മൈലേജുള്ള ബൈക്ക് ഇരട്ടി വെല കൊടുത്ത് കമ്പനി തിരിച്ചു വാങ്ങുന്ന പോലെ അൻറെ ജീൻസും ചെലപ്പോ വാങ്ങും. ചോദിച്ചു നോക്ക്'  - അനീഷിൻറെ വക.

സ്ഥാപനത്തിലെ ഏറ്റവും വൃത്തികെട്ട വസ്ത്രധാരണം സുഹൈലിൻറേതാണ്. അതിൻറെ അഹങ്കാരം തീരെയില്ല എന്നാണ് രഹന പറയാറ്.  സുഹൈൽ തവണ വ്യവസ്ഥയിൽ വാങ്ങിയ ബൈക്കിന്റെ ഡൗൺ പേമെന്റിൽ സുമതിയേച്ചി അയ്യായിരം ഉറുപ്പിക കട്ടയിട്ടത് പരസ്യമായ രഹസ്യമാണ്.  മുടിഞ്ഞ പുത്രവാത്സല്യം.

വെജിറ്റബിൾസ് ആൻറ് ഫ്രൂട്ട്സ് സെക്ഷനിൽ പ്രജിതയോട് സംസാരിച്ച നിൽക്കുകയാണ് നിഖിൽ. എല്ലാവർക്കും പള്ള നിറച്ചും ചിരിക്കാനുള്ള വക രണ്ടാളും ഉണ്ടാക്കിയത് രണ്ടാഴ്ച മുമ്പാണ്. നിഖിൽ ജോലിക്ക് കയറിയിട്ട് മൂന്ന മാസമാകുന്നേയുള്ളൂ. തുടക്കം മുതൽ അവന് പ്രജിതയിൽ ഒരു കണ്ണുണ്ടായിരുന്നു എന്നാണ് രഹന പറയുന്നത്. കാര്യങ്ങൾ അങ്ങനെ പോയിക്കൊണ്ടിരുന്നപ്പോൾ ഒരു ദിവസം രാവിലെ ഒരു കാര്യം പറയാനുണ്ടെന്ന് നിഖിൽ പ്രജിതയോടും എന്തു കാര്യമായാലും ഉച്ചക്ക് പറയാമെന്ന് പ്രജിത നിഖിലിനോടും പറയുന്നത് ഒരു റാക്കിൻറെ മറവിൽ നിന്ന് കേട്ട രഹന ഉച്ചയാകാൻ കാത്ത് അവിടെത്തന്നെ ചുറ്റിപ്പറ്റി നിന്നു.

ഉച്ചക്ക് ഭക്ഷണത്തിന് ശേഷം വീണ്ടും കണ്ടപ്പോൾ ആദ്യം സംസാരിച്ചു തുടങ്ങിയത് പ്രജിതയാണ്.

‘യ്യി പറയാൻ പോകുന്ന കാര്യം ഇനിക്ക് മനസ്സിലായി. എന്നോടിഷ്ടം കൂടാമോ എന്നല്ലേ. തെറ്റില്ല. ൻറെ രണ്ടു കുട്ടികളേയും കൂടി ഏറ്റെടുത്താൽ സന്തോഷം. എന്താ പറ്റ്വോ?’

ബാക്കി കേൾക്കാൻ നൽക്കാതെ രഹന ഉടനെ ബ്രേക്കിങ്ങ് ന്യൂസായി വിവരം എല്ലാവരേയും അറിയിച്ചു.

'ഇതാണ് സൗന്ദര്യം ഓവറായാലുള്ള പ്രശ്നം' എന്നായിരുന്നു ഫൈസലിന്റെ കമൻറ്.

കുട്ടികളുടെ കാര്യം പോകട്ടെ, പ്രജിതയുടെ പത്തു വർഷം പഴക്കമുള്ള ദാമ്പത്യജീവിതം കട്ടപ്പുറത്ത് കയറി കുടുംബകോടതിയിൽ എത്തിയ കാര്യവും നിഖിലിന് അറിയില്ലായിരുന്നു. എന്നാൽ നിഖിൽ ചമ്മി നാറിപ്പോയെന്ന നിരീക്ഷണവും ഒരാഴ്ചത്തേക്ക് പനിച്ചു കിടക്കും എന്ന പ്രവചനവും ചീറ്റിപ്പോയി. ‘കുട്ടികളെ കാര്യം ഒന്നും കൂടി ആലോചിച്ചിട്ട് പറയാം. ഗവൺമെൻറിന് തന്നെ ഒന്നും ഏറ്റെടുക്കാൻ കഴിയുന്നില്ല, പിന്നെയല്ലേ, ഇനിക്ക് എന്ന നിഖിലിന്റെ ഉരുളക്കുപ്പേരി, അല്ലെങ്കിൽ ഐസ്ക്രീമിന് ഫാലൂദ രഹന കേട്ടില്ലല്ലോ. സംഭവം കഴിഞ്ഞ് നാൾ തോറും വളരുന്ന അവരുടെ ബന്ധത്തിന്റെ ബലതന്ത്രം ആർക്കും പിടികിട്ടിയുമില്ല.

അപർണ്ണക്ക് പെട്ടെന്നൊരു സംശയം. ‘സുമതിയേച്ചീ, ബോസ്റ്റൺ ക്രീം പൈ എന്നു പറഞ്ഞാലെന്താ? അതാ, കേക്കും ബിസ്ക്കറ്റും വെച്ചേടത്തു കണ്ടില്ലേ.’

‘അത് ഒരു മാതിരി കേക്ക് തന്നെ. അമേരിക്കയിലൊക്കെ ഉള്ളതാണെന്നു തോന്നുന്നു. ഇതുണ്ടാക്കിയത് ചെലപ്പോ മ്പളെ കുന്ദംകുളത്തായിരിക്കും! അജി വരുമ്പോ ഇങ്ങനത്തെ ഓരോന്ന് കൊണ്ടരലുണ്ട്.’

"ഒന്ന് തൊറന്ന് നോക്കിയാലോ”?

'പൈസ കൊടുത്ത് വാങ്ങിയിട്ട് തൊറന്നാ മതി. ഉള്ള പണി തെറിച്ച പോകണ്ട. ഒളിക്യാമറ കൈക്കുലി വാങ്ങുന്നത് പിടിക്കാനും പെണ്ണുങ്ങള് ഉടുത്തത് അഴിക്കുന്നത് കാണാനും മാത്രം ഉള്ളതാണെന്നാണോ യ്യി വിചാരിച്ചത്? ഇതിൻറകത്ത് എട്ടെണ്ണമുണ്ട്. ഇന്നാള് സ്പ്രേ എടുത്ത് ഷർട്ടിനുള്ളിലിട്ട ചെക്കനെ പിടിച്ചില്ലേ?'

അപർണ്ണ പോയപ്പോൾ തനൂജ മെല്ലെ സുമതിയേച്ചിയുടെ അടുത്തേക്ക ചെന്നു ശബ്ദം താഴ്ത്തി ചോദിച്ചു: 'സുമതിയേച്ചീ, ഒരായിരം ഉറുപ്പിക തരുമോ. ചൊവ്വാഴ്ച തരാം.'

"എല്ലാരും ഇന്നോട് കടം ചോദിക്കാൻ ഞാനെന്താ ബാങ്കോ"?

പക്ഷെ സുമതിയേച്ചിക്ക് തനൂജയോട് പാവം തോന്നി. മാനേജർ ചന്ദ്രേട്ടനോട് ആയിരം ഉറുപ്പിക വാങ്ങിക്കൊടുത്തു. എപ്പോൾ വേണമെങ്കിലും കടം ചോദിക്കാനുള്ള അവകാശം സുമതിയേച്ചിക്ക് മാത്രം.

അടുത്തുള്ള പള്ളിയിൽ നിന്ന് ഇശാ ബാങ്ക് മുഴങ്ങി.

'പീടിക പൂട്ടാനായി, മക്കളേ. വേഗം റെഡിയായിക്കോളീ', സുമതിയേച്ചി നാടകത്തിലെ സൂത്രധാരനെപ്പോലെ പറഞ്ഞു.

പാരഡൈസ് ഷോപ്പിങ്ങിൻറെ പേരും മുദ്രയുമുള്ള ജാക്കറ്റ് എല്ലാവരും അഴിച്ച് മടക്കി പൊതിഞ്ഞു വെച്ചു. കൗണ്ടറിലെ പണം പല മൂല്യത്തിലുള്ള നോട്ടുകളുടെ വേറെ വേറെ കെട്ടുകളാക്കി മൃദുല ചന്ദ്രേട്ടനെ ഏൽപിച്ചു.

'യ്യി വീട്ടിലേക്കാണോ?', ബൈക്ക് സ്റ്റാൻറിൽ നിന്ന് പുറത്തേക്കെടുക്കുമ്പോൾ നിഖിലിനോട് പ്രജിത ചോദിച്ചു.

'ആ.'

"ഇന്നെയൊന്ന് കല്ലായില് വിട്ടുതര്വോ. ഇൻറെ വണ്ടി വർക്ക്ഷോപ്പിലാ".

'ആ, കേറ്.'

'ബൈക്കില് കേറി എന്ന് വെച്ചിട്ട് പ്രേമിക്കുകയൊന്നും ല്ലട്ടോ', പിൻസീറ്റിൽ കയറിയിരുന്നു കൊണ്ട് പ്രജിത പറഞ്ഞു.

"പിന്നേ! ബൈക്കിൽ കയറുന്ന പെണ്ണുങ്ങളൊക്കെ പ്രേമിക്കാൻ തൊടങ്ങിയാൽ പതിനാറായിരത്തെട്ട് പ്രേമമായിപ്പോകൂലേ".

'തമാശ! തമാശ!'

കല്ലായിപ്പാലം കഴിഞ്ഞ് കൃഷ്ണമേനോൻ റോഡ് ജങ്ഷനിൽ എത്തിയപ്പോൾ പ്രജിത വണ്ടി നിർത്തിച്ച്.

'ഇനി ഞാൻ പോയ്ക്കോളാം.'

'ഇരിക്ക്. ഞാൻ വീട്ടിൽ വിട്ടു തരാം'.

'വേണ്ട, ഇവിടുന്ന് കുറച്ചല്ലേയുള്ളൂ.'

'ഇന്റെ കൂടെ ബൈക്കിലിരിക്കുന്നത് നാട്ടുകാര് കാണുമോന്നുള്ള പേടിയാണോ?'

'ഓ, പിന്നേ. നാട്ടുകാരല്ലേ ഇനിക്ക് ചെലവിന് തരുന്നത്!'

പ്രജിത സീറ്റിൽ ഒന്നു കൂടി അമർന്നിരുന്നു.

മെഡിക്കൽ ഷോപ്പിന് മുന്നിലെത്തിയപ്പോൾ പ്രജിത വണ്ടി നിറുത്താൻ പറഞ്ഞു. പക്ഷെ മരുന്ന് കിട്ടിയില്ല.

"നട്ടെല്ല് വളഞ്ഞ് കാലിൽ ട്രാക്ഷൻ ഇട്ട ശേഷം അമ്മ സ്ഥിരമായി കഴിക്കുന്ന കാൽഷ്യം ഗുളികയാണ്. എപ്പളും ഇവടെ ഉണ്ടാകുന്നതാ. തീർന്നു പോയി പോലും''.

"ഇമ്പീരിയലിന്റെ അടുത്ത് വലിയൊരു മെഡിക്കൽ ഷോപ്പുണ്ട്. എല്ലാ മരുന്നും അവിടെ കിട്ടും. ഇവിടെ നിന്നോ. ഞാനിപ്പോ കൊണ്ടത്തരാം''.

"വെറുതെ പെട്രോള് കത്തിക്കണ്ട. പൊന്നിന്റെ വെലയല്ലേ. ഞാൻ നാളെ വാങ്ങിക്കോളാം. ഒന്നുരണ്ട് ഗുളിക ബാക്കിയുണ്ടാകും''.

പൊക്കാവ് സ്കൂളിനപ്പുറം വീട്ടിലേക്ക് പോകുന്ന ഇടവഴി തുടങ്ങുന്നിടത്ത് പ്രജിത ഇറങ്ങി.

'വീട്ടിലേക്ക് ക്ഷണിക്കുന്നില്ല. അനക്ക് തരാൻ ഒന്നുംല്ല്യ അവടെ.'

'ഞാൻ നിന്നിൽ നിന്ന് ഒന്നും പ്രതീക്ഷിച്ചില്ലല്ലോ, പ്രജിതേ.'

'നിർത്തിക്കാള്, അന്റൊരു ഒടുക്കത്തെ സാഹിത്യം!'

രണ്ടടി വെച്ച പ്രജിത പെട്ടെന്ന് നിന്നു. തിരിഞ്ഞ് അടുത്തേക്ക് വന്നു. 'ഒരു കാര്യം പറയാൻ വിചാരിച്ചതാ, മറന്നു പോയി. ഇന്റെ വണ്ടി പാട്ടയായി. ഇടക്കിടക്ക് റിപ്പയറാ. വണ്ടിയില്ലാതെ പറ്റുകയും ല്ല. നടന്നും രണ്ടു ബസ്സ് പിടിച്ചുമൊക്കെ വരുമ്പളേക്ക് ഒരു പാട് സമയമാകും. മിനിമം ചാർജ്ജ് കൂട്ടിയതിന് ശേഷം ബസ്സിലും ലാഭം സ്വന്തം വണ്ടിയാ.'

രാവിലെ കുട്ടികളെ സ്കൂളിൽ വിട്ടുകൊടുക്കുകയും വേണ്ടേ. ഒരു പത്തു പതിനഞ്ചുറുപ്പികക്ക് തരക്കേടില്ലാത്ത സെക്കനാൻഡ് വണ്ടി കിട്ടാൻ വഴീണ്ടോ?'

'വട്ടക്കിണറിനടുത്ത് വണ്ടീന്റെ ഇടപാടുള്ള ഒരു ചങ്ങാതിയുണ്ട്. ചോദിച്ചു നോക്കാം.'

'പതിനെട്ടു വരെ പോകാം.' പ്രജിത കഴുത്തിലെ താലി തൊട്ടു കാണിച്ചു. ''ഇതു പണയം വെക്കാം. ഒന്നര പവനുണ്ട്. താലി കൊണ്ട് എന്തെങ്കിലും ഒരു ഗുണം വേണ്ടേ!'

പ്രജിത ഇടവഴിയിൽ നടന്നു മറയുന്നത് നോക്കി നിന്നപ്പോൾ നിഖിലിന് ഓർമ്മ വന്നത് മുത്താച്ചൻ ഇടക്കിടക്ക് വെക്കുന്ന പഴയ നാടകഗാനമാണ്. പ്രജിതക്ക് പണയം വെക്കാൻ താലിയുണ്ട്, സുമതിയേച്ചിക്ക് തറവാട്ടുസ്വത്ത് ഭാഗിച്ചപ്പോൾ കിട്ടിയ പന്ത്രണ്ട് സെൻറുണ്ട്, നിഖിലിന് വിൽക്കാൻ നല്ലൊരു ബൈക്ക് പോലുമില്ല എന്ന് മാറ്റിപ്പാടിയാൽ മതി. ഉള്ള ബൈക്ക് വെറുതെ കൊടുത്താൽ പോലും ആരും എടുക്കാത്ത പന്ന രണ്ടായിരിത്തി രണ്ട് മോഡലാണ്. നന്ദനയുടെ എൻട്രൻസ് കോച്ചിങ് ഫീസിന്റെ ആദ്യഗഡു ആറായിരം ഉറുപ്പികയാണ്. എല്ലാ വിഷയത്തിനും എ പ്ലസ് കിട്ടിയ നന്ദനയോട് കോച്ചിങ്ങിനൊന്നും പോകണ്ട, വീട്ടിലിരുന്ന് പഠിച്ചാൽ മതി എന്ന് പറയുന്നതിലും ഒരു ചളിപ്പില്ലേ?

കല്ലായിറോഡിൽ എന്തുകൊണ്ടോ തിരക്കു കുറവായിരുന്നു. കണ്ണഞ്ചേരി എത്തിയപ്പോൾ വല്ലാത്ത ദാഹം തോന്നി. നാരങ്ങസോഡ കുടിക്കാൻ ബിച്ചാക്കയുടെ പെട്ടിപ്പീടികക്കു മുന്നിൽ നിർത്തി.

'അന്റെ മൊഖത്തെന്താ ഒരു തെളിച്ചം ഇല്ലാത്തത്?', സോഡ ഒഴിക്കുമ്പോൾ ബിച്ചാക്ക ചോദിച്ചു.

'അത് പോസ്റ്റിലെ ലൈറ്റ് കത്താത്തതു കൊണ്ട് ങ്ങക്ക് തോന്നുന്നതാ.'

'അന്റെ തമാശ വിട്.'

സോഡ കുടിച്ച് ഷർട്ടിന്റെ കീശയിൽ കയ്യിട്ട് നോട്ടാണെന്ന് വിചാരിച്ച് പുറത്തെടുത്തത് നാലായി മടക്കിയ 'പട്ടിണിയുടെ തടവുകാരേ' എന്നു തുടങ്ങുന്ന നോട്ടീസ് കഷണമാണ്. വടി പാമ്പായ പോലെ. രഹനയുടെ കയ്യിൽ നിന്ന് വാങ്ങി വായിച്ച ശേഷം അറിയാതെ മടക്കി കീശയിൽ ഇട്ടതാണ്. ചുരുട്ടിയെറിയാതെ കീശയിലേക്ക് തന്നെ ഇട്ടു. പർസ് തുറന്നു നോക്കിയപ്പോൾ കണ്ടത് അഞ്ഞൂറിൻറെ ഒരൊറ്റ നോട്ടാണ്. മൂന്ന് ദിവസത്തേക്കുള്ള ജീവനാംശം. ഉള്ള ചില്ലറയൊക്കെ എവിടെപ്പോയി?

'ബിച്ചാക്കാ, പൈസ നാളെ തരാം. ഒരൊറ്റ പൈസ ചില്ലറയില്ല. അഞ്ഞൂറിൻറെ നോട്ട് തന്നാൽ ങ്ങള് സംഖ്യ ചാമ്പും.'

ബിച്ചാക്ക ചിരിച്ചു. ‘മര്യാദക്ക് നാളെത്തന്നെ തന്നോ. അല്ലെങ്കില് അന്നെ മൊത്തം ഞാൻ ജപ്തി ചെയ്യും. ഇന്നിട്ടും കടം തീർന്നില്ലെങ്കില് ക്വട്ടേഷൻ കൊടുത്ത് അൻറെ കയ്യും കാലും ഒടിപ്പിക്കും.’

പെട്ടെന്ന് വിളക്കുകൾ ഒന്നിച്ചണഞ്ഞു. രാത്രിയിലെ അരമണിക്കൂർ പവർകട്ട് തുടങ്ങി. ബിച്ചാക്ക വിരലൊന്നമർത്തിയപ്പോൾ പെട്ടിപ്പീടിക വെളിച്ചത്തിൽ കുളിച്ചു.

‘‘ചൈനയാണ്’’

ചൈനയുടെ അത്ഭുതവെളിച്ചം നോക്കിനിന്നപ്പോൾ ബിച്ചാക്ക ഗ്ലാസ്സ് കഴുകി കമിഴ്ത്തി വെച്ചു. അപ്പോൾ, ഓർക്കാപ്പുറത്ത്, ചാർജ് തീർന്ന ചൈന കെട്ടുപോയി. ഇരുട്ട് മടങ്ങി വന്നു.

ഇരുട്ടത്ത് ലൈറ്റർ തപ്പിയെടുത്ത് ഞെക്കി ബിച്ചാക്ക വെളിച്ചത്തെ വീണ്ടെടുത്തു.

# സ്മിതയുടെ ട്യൂഷൻ കുട്ടികൾ

സ്മിതയുടെ വീടിന്റെ ഗെയിറ്റ് തുറന്ന അകത്തേക്ക് കടക്കുമ്പോൾ കോലായിൽ രണ്ടു കുട്ടികൾ തമ്മിൽ പൊരിഞ്ഞ അടി നടക്കുകയാണ്. ഒന്നും പെണ്ണും മറ്റേത് ആണും. ഉന്തും തള്ളും പിടിവലിയും കൈചുരുട്ടി ഇടിയുമെല്ലാമുണ്ട്. രണ്ടിനും ഏതാണ്ട് പത്ത്-പന്ത്രണ്ട് വയസ്സുണ്ട്. സുന്ദരനും സുന്ദരിയും. നീളൻ പാവാടയും ടോപ്പുമിട്ട, ഇരുനിറവും ഒത്ത തടിയുമുള്ള പെണ്ണിന്റെ മുടി ബോബ് ചെയ്തിരിക്കുന്നു. ജീൻസും ടീ ഷർട്ടുമിട്ട , വെളുത്ത് കൊലുന്നനെയുള്ള ചെക്കന്റെ മുടി സ്പൈക് ചെയ്തിരിക്കുന്നു. കോലായിലുണ്ടായിരുന്ന ചെറുതും വലുതുമായ അഞ്ചാറു കുട്ടികൾ നല്ലൊരു അടി കാണാൻ കിട്ടിയ സന്തോഷത്തിലാണ്.

സ്മിതയെയും നാസറിനെയും കണ്ടിട്ട് ഒരു പാട് ദിവസമായിരുന്നു. രാവിലെ ചെന്നാൽ കാണാം എന്ന് വിചാരിച്ച് ചായയും കുടിച്ച് ഇറങ്ങിയതാണ്. സർവീസിൽ ബാക്കിയുള്ള മൂന്ന വർഷം തികയ്ക്കാൻ രക്തസമ്മർദ്ദം അനുവദിക്കാഞ്ഞപ്പോൾ സ്വയം പിരിഞ്ഞ സ്മിത സമയം പോകാൻ വീട്ടിൽ സ്കൂൾ കുട്ടികൾക്ക് ട്യൂഷൻ എടുക്കാൻ തുടങ്ങിയ കാര്യം ആരോ പറഞ്ഞു കേട്ടിരുന്നു.

അടി പഞ്ചായത്താക്കാൻ സ്മിത വരാൻ വൈകി. അതിനിടയിൽ കേരളീയ നവോത്ഥാനത്തിന് പുതിയ ഭാഷ്യം ചമച്ച് കൊണ്ട് അടിപിടിക്കാർ തെറിവിളി തുടങ്ങിയിയരുന്നു.

പോടാ, പന്നീ - പെൺകുട്ടി.

പോടീ, തൊള്ളപ്പറച്ചീ - ആൺകുട്ടി.

ഇത്രയും ആയപ്പോഴേക്ക് സ്മിതയെത്തി രണ്ടിനെയും പിടിച്ച് മാറ്റി.

‘കണ്ണ് തെറ്റിയാ രണ്ടും കച്ചറയായി. ഇങ്ങനെയാണെങ്കി നാളെ മുതൽ ഇങ്ങോട്ടു വരണ്ട. വീട്ടിൽ ഇരുന്ന് അടി കൂടിയാൽ മതി.’

പോരാളികൾ തൽക്കാലം പടക്കളത്തിൽ നിന്ന് പിൻവാങ്ങി. അപ്പോഴാണ് സ്മിത എന്നെ ശ്രദ്ധിച്ചത്.

‘ആ, രമേശനോ. യ്യി വന്നിട്ട് കൊറച്ച നേരായോ?’

‘ഇല്ല, സ്റ്റണ്ട് നടക്കുമ്പളാണ് വന്നത്.’

‘ഒന്നും പറയണ്ട. ഞാനൊന്ന് അടുക്കള തിരിച്ച പിടിക്കാൻ പോയപ്പളേക്ക് കോലായില് യുദ്ധം തുടങ്ങി! സമയം പോകാൻ തുടങ്ങിയ ട്യൂഷൻ എനിക്ക് പാരയാകുന്നുണ്ടോ എന്നൊരു സംശയം.’

‘രണ്ടും കുറച്ച അലപലയാണെന്ന് തോന്നുന്നുണ്ടല്ലോ’ - ഞാൻ കുട്ടികൾ കേൾക്കാതെ, ശബ്ദം താഴ്ത്തി പറഞ്ഞു. ‘അങ്ങോട്ടും ഇങ്ങോട്ടും നല്ല സംഖ്യ ചാമ്പുന്നത് കേട്ടു.’

‘എന്ത് അലപലയായാലും പ്രമാണിമാരെ മക്കളാണ്. കൃഷ്ണപ്രിയ ഞമ്മളെ മരിച്ച പോയ ഗോപാലകൃഷ്ണൻ ഡോക്ടറെ മോന്റെ മോളാണ്. റിസ്‌വാൻ ഔക്കർ മാഷെ മോളെ മോനും.’

സ്മിതക്ക് കിതപ്പ് വന്നു. സോഫയിൽ ഇരുന്നു. പണ്ട് പാടി പേരെടുത്ത ഒരു പാട്ടും മുഴുവൻ പാടിയെത്തിക്കാൻ ഇപ്പോൾ സ്മിതക്ക് കഴിയാറില്ല. സുജാതയുടെ മകളുടെ കല്യാണത്തിന് എല്ലാവരും നിർബന്ധിച്ചപ്പോൾ "പ്രിയതമാ, പ്രണയലേഖനം" പാടാൻ തുടങ്ങി അഞ്ചെട്ട വാരി പാടിയപ്പോഴേക്കും കിതപ്പ് വന്നു. പണ്ട് പ്രീഡിഗ്രിക്ക് ഇതേ പാട്ട പാടി പകുതിവഴിക്ക് സഭാകമ്പം കൊണ്ട് തൊണ്ടയിടറിയപ്പോൾ ഒരു ധൈര്യത്തിന് മുൻനിരയിൽ ഇരുന്ന നിരപരാധിയായ എന്റെ മുഖത്ത് നോക്കിയാണ് സ്മിത ബാക്കിഭാഗം പാടിയത്.

‘ഇത് രണ്ടും തമ്മിലാ എപ്പളും കച്ചറ.’

‘*ബാല്യകാലസഖി*യിൽ പറഞ്ഞ പോലെ അടിപിടി കൂടി രണ്ടും അവസാനം പ്രേമിക്കുമോ?’

‘അത് നടക്കൂല. അതൊക്കെ പണ്ട്. സർട്ടിഫിക്കറ്റ് നോക്കിയിട്ടല്ലേ ഇപ്പളത്തെ പ്രേമം.’

സ്മിത ഒരു നിമിഷം നിശ്ശബ്ദയായി. കൃഷ്ണപ്രിയയും റിസ്‌വാനും ശീതയുദ്ധത്തിന്റെ അന്തരീക്ഷം നിലനിർത്തി വിട്ടുമാറിയിരിക്കുന്നത് ഞാൻ ശ്രദ്ധിച്ചു.

‘രണ്ടിന്റെയും കളി ലൈൻ മാറിപ്പോകുന്നുണ്ടോ എന്നാണ് എന്റെ പേടി. രണ്ട ദിവസം മുൻപ് എന്തോ പറഞ്ഞു തെറ്റിയപ്പോ കൃഷ്ണപ്രിയ റിസ്‌വാനോട്ട പറയ്യാ , ങ്ങൾ മാപ്ലാര് മൂന്ന നാലെണ്ണത്തിനെ കെട്ടൂലേ, ഒലോട് കളിച്ചോ, ന്നോട് കളിക്കാൻ വരണ്ടാന്ന്.

റിസ്‌വാനും മോശമില്ല. ഓൻ പറഞ്ഞത് കേക്കണോ? ങ്ങക്ക് ചൊവ്വാദോഷം, ബുധൻദോഷം ന്നൊക്കെ പറഞ്ഞു എന്തൊക്കെയോ ല്ലേ? യ്യൊക്കെ ആരും കെട്ടാൻ വരാണ്ട് മൂത്ത് നരയ്ക്കും.'

'ഇതിറ്റിങ്ങൾക്ക് ഈ ഡയലോഗൊക്കെ എവിടുന്ന് കിട്ടുന്നതാ?'

'അതിനാണോ പ്രയാസം - ദീർഘദർശനം ചെയ്യുന്ന ദൈവജ്ഞരില്ലേ വീട്ടിൽ. കഴിഞ്ഞ ഓണത്തിന്റെ തലേന്ന് ടൗണിൽ കണ്ടപ്പോ പ്രഭാവതി ടീച്ചർ ചോദിച്ച ഷോപ്പിങ്ങൊക്കെ കഴിഞ്ഞോന്ന്. ഇല്ലാന്ന് പറഞ്ഞപ്പോൾ ടീച്ചറ് ഒറ്റ ഡയലോഗ്: ങ്ങക്കതിന് ഓണം ല്ല്യല്ലോ. കുറേക്കാലമായിട്ടു കേട്ട് തഴമ്പിച്ചത് കൊണ്ട് ഞാൻ അതിനൊന്നും ഏറ്റു പിടിക്കാൻ പോകാറില്ല. പക്ഷെ അന്നെന്തോ ചൊറിഞ്ഞു വന്നു. ഞങ്ങക്ക് ഓണമില്ലാന്ന് ഗവണ്മെന്റ് ഓർഡർ ഇറക്കീട്ടുണ്ടോ, ഞാൻ ചോദിച്ചു. അത് കേട്ടപ്പോൾ പ്രഭാവതി ടീച്ചറ് തിരിഞ്ഞു ഒരൊറ്റ നടത്തം.'

അതിനിടക്ക് കുട്ടികളുടെ പുതിയൊരു കച്ചറ തുടങ്ങി. കാർട്ടൂൺ കണ്ടു കൊണ്ടിരുന്ന ഒരുത്തന്റെ ടാബ്ലറ്റ് വേറൊരുത്തൻ പിടിച്ചു പറ്റിയതാണ് കേസ്. സ്മിത എഴുന്നേറ്റ് പോയി ക്രമസമാധാന പാലനം നടത്തി. സ്മിതയും ഞാനും പണ്ട് അടിപിടി നടത്തി പിടിച്ചു പറ്റിയത് തീപ്പെട്ടി ചിത്രങ്ങളായിരുന്നു.

'നാസറിൻറെ ഉറക്കം തീർന്നില്ലേ?'

രാത്രി ഏറെ ചെല്ലുന്ന വരെ വായിക്കുന്ന - ഞാൻ എന്നോ ഉപേക്ഷിച്ച - ശീലം ഇപ്പോഴും ഉള്ളത് കൊണ്ട് നാസറിന് പുലർച്ചെയൊക്കെ പാതിരായാണ്.

'എട്ടു മണിക്ക് പോയതാണ്. വടകരയിൽ പരിഷത്തിന്റെ ഒരു യോഗമുണ്ട്.'

കൃഷ്ണപ്രിയയേക്കാൾ ലേശം ഉയരം കൂടിയ ഒരു പെൺകുട്ടി എഴുന്നേറ്റ് സ്മിതയുടെ അടുത്തേക്ക് വന്നു. കയ്യിൽ തുറന്നു പിടിച്ച നോട്ടുപുസ്തകമുണ്ട്.

'മിസ്സേ, ഞാൻ പോയം ചൊല്ലട്ടെ?'

'ആ, ചൊല്ലിക്കോ.'

'ഇത് ഗായത്രി', സ്മിത പെൺകുട്ടിയെ എനിക്ക് പരിചയപ്പെടുത്തി. 'നന്നായിട്ടു ഇംഗ്ലീഷ് കവിത ചൊല്ലും.'

ഗായത്രി എന്നെ നോക്കി ഒന്ന് പുഞ്ചിരിച്ചു.

ഗായത്രി മോശമില്ലാത്ത ഉച്ചാരണത്തിൽ ചൊല്ലിയ കവിത നല്ല പരിചയം തോന്നി. കുറച്ചു കൂടി കേട്ടപ്പോൾ പിടികിട്ടി - സെക്കന്റ് കമിങ്.

സ്മിത ഗായത്രിയെ കൊണ്ട് രണ്ടു തവണ കൂടി കവിത ചൊല്ലിച്ചു. ആക്സന്റ് മോശമില്ലെങ്കിലും കവിതയുടെ ഭാവം വന്നോ എന്ന് സംശയം. ഓൾഡ് ജനറേഷൻ ആയത് കൊണ്ട് എനിക്ക് തോന്നിയതുമാകാം. കവിത ചൊല്ലിക്കഴിഞ്ഞു മറ്റു കുട്ടികൾക്കിടയിൽ ചെന്നിരുന്ന ഗായത്രി പുസ്തകത്തിൽ നോക്കി നിശ്ശബ്ദമായി വായിക്കാൻ തുടങ്ങി.

'യേറ്റ്സൊക്കെ ഈ കുട്ടികൾക്ക് എടുത്താൽ പൊന്തുമോ?'

'എ ഗ്രേഡും ഒന്നാം സമ്മാനവും കിട്ടും എന്നൊക്കെ ക്ലാസ് ടീച്ചർ പിരി കയറ്റി വിട്ടാൽ യേറ്റ്സിനെയല്ല, യേറ്റ്സിന്റെ ബാപ്പാനെയും പഠിക്കും.'

'ജമീലക്ക് എന്ത് പറ്റി', സ്മിത പെട്ടെന്ന് ചോദിച്ചു. 'ഇന്നലെ രാത്രി ഫോൺ ചെയ്തപ്പോൾ തൊണ്ട അടച്ച പോലെ തോന്നി. ഫോൺ പെട്ടെന്ന് വെക്കുകയും ചെയ്തു. എന്താ, നല്ല സുഖമില്ലേ?'

'അങ്ങനെ പ്രത്യേകിച്ചൊന്നുമില്ല, വാർധക്യസഹജം തന്നെ.'

'പോടാ, അന്റെയൊരു ഒടുക്കത്തെ തമാശ. അൻപത്തി രണ്ടു വയസ്സിലാണല്ലോ വാർദ്ധകസഹജം! യ്യി കാര്യം പറ'.

'എന്നാ സത്യം പറയാം. ഇന്നലെ ഉച്ചക്ക് കല്ലായിൽ ഒരു കല്യാണത്തിന് പോയതായിരുന്നു ഞങ്ങൾ. ഞമ്മളെ പഴയ ലക്ഷ്മി തിയേറ്ററിന് അടുത്തെത്തിയപ്പോൾ ഒരുത്തൻ റോഡില് ഉന്തുവണ്ടിയിൽ കുൽഫി വിൽക്കുന്നത് കണ്ടു. ഞങ്ങൾ ഗൃഹാതുരത്വം കൊണ്ടു. ഗൃഹാതുരത്വം കൊള്ളുക എന്ന് പറഞ്ഞാൽ ശരിയാകുമോ?'

'അത് പവിത്രനോട് ചോദിക്കേണ്ടി വരും. എന്നിട്ട്?'

'ക്ലാസ്സ് കട്ട് ചെയ്തു മാറ്റിനിക്ക് പോയ കാലം ഓർത്ത്, ലേശം കണ്ണീരൊക്കെ വാർത്ത് ഞങ്ങള് മത്സരിച്ചു കുൽഫി തിന്നാൻ തുടങ്ങി. ജമീല നാലെണ്ണം, ഞാൻ മൂന്നെണ്ണം. തൊണ്ട വർക്ഷോപ്പിൽ കയറാൻ വേറെ എന്തെങ്കിലും വേണോ? എനിക്കും ചെറുതായിട്ട് വേദന തുടങ്ങിയിട്ടുണ്ട്.'

'ആഹാ, ചെക്കനെ ഗൾഫിൽ പറഞ്ഞയച്ചു രണ്ടാം മധുവിധു ആഘോഷിക്കുകയാണല്ലേ?'

'നിന്റെയും നാസറിന്റെയും മധുവിധു നേരത്തെ തുടങ്ങിയില്ലേ? ഷീബ ഹൈദരാബാദിൽ ആയിട്ട് ഇപ്പൊ നാല് കൊല്ലമായില്ലേ?'

സ്മിത കുറച്ചു നേരം ഒന്നും മിണ്ടിയില്ല. പിന്നെ ചെറുതായി ഒന്ന് ചിരിച്ചു.

'ഞാനും നാസറും എന്തോർത്തിട്ടാ ഗൃഹാതുരത്വം കൊള്ളേണ്ടത് എന്ന് ആലോചിച്ചു പോയതാണ്.'

സ്മിതയുടെ ഇടത്തെ കൈ അറിയാതെ നെറ്റിയിലേക്ക് നീങ്ങി. നെറ്റിയിൽ, കൃത്യമായി സീമന്തരേഖയിൽ വിറക് കൊള്ളി കൊണ്ട് അടിയേറ്റ് മുറിഞ്ഞതിന്റെ നീണ്ട പാടുണ്ട്.

'പ്രേമം കുറ്റകൃത്യമാണോ?'

കുറ്റകൃത്യം എന്ന് കേട്ടതോടെ പതിനൊന്നു കെ വി ലൈനിൽ തൊട്ട പോലെ ഭയങ്കരമായ ഷോക്കടിച്ചു. "കുറ്റകൃത്യം" അല്ലാതെ വേറൊരു വാക്കും സ്മിതക്ക് കിട്ടിയില്ലേ?

കുറ്റകൃത്യമല്ലാത്ത മറ്റൊന്നിനെ പറ്റി ആർ ഇ സിയുടെ മതിലിൽ എഴുതാൻ താറും കുമ്മായവും കലക്കിയത് കട്ടാങ്ങലെ അബ്ദുവിന്റെ ഹോട്ടലിന്റെ പിൻന്നാമ്പുറത്ത് നിന്നായിരുന്നു. അയ്യപ്പനും, ജോബും, ഹരിദാസനും സോമൻ മാഷും എല്ലാം ഉണ്ടായിരുന്നു. വിവരം ആദ്യം അറിഞ്ഞത്, പക്ഷെ, ഞങ്ങൾ ആരും ആയിരുന്നില്ല, അഞ്ചാറു വിദേശഭാഷകൾ അറിയുന്ന ആലപ്പുഴക്കാരൻ അദ്ഭുതക്കുട്ടി സുധീഷായിരുന്നു. വിദേശ റേഡിയോ സ്റ്റേഷനുകൾ സ്ഥിരമായി ശ്രദ്ധിക്കുന്ന സുധീഷ് ഒരു ദിവസം രാവിലെ അയ്യപ്പനോട് പറഞ്ഞു: എടാ, നിന്റെ മഹാനായ അമരക്കാരന്റെ പെമ്പ്രന്നോത്തി തൂങ്ങുന്ന ലക്ഷണമുണ്ട്. പക്ഷെ തള്ള കോടതിയിൽ പറഞ്ഞത് എനിക്കിഷ്ടമായി: റിവൊല്യൂഷൻ ഈസ് നോട്ട് എ ക്രൈം.

അന്താരാഷ്ട്ര ബന്ധമുള്ള ചില മുതിർന്ന സഖാക്കളോട് വിവരം അന്വേഷിച്ചു ഉറപ്പിക്കാൻ മൂന്നു ദിവസമെടുത്തു.

ചുവരെഴുത്ത് നടത്തിയതിന്റെ പിറ്റേന്ന് ബാലകൃഷ്ണേട്ടനാണ് പറഞ്ഞത്: പ്രവർത്തിക്കുക, അല്ലെങ്കിൽ മരിക്കുക എന്നതിന് ശേഷം കേരളത്തിൽ ചുവരെഴുത്തായി പ്രത്യക്ഷപ്പെട്ട ഏറ്റവും ശക്തമായ രാഷ്ട്രീയ മുദ്രാവാക്യമായിരിക്കും അത്. പ്രവർത്തനം ഒന്നുമില്ലാതെ മൗനിയായിപ്പോയ ബാലകൃഷ്ണേട്ടൻ ലേശം അകത്ത് ചെന്നാൽ മാത്രമായിരുന്നു രാഷ്ട്രീയം പറയാറ്. അന്ന്, പക്ഷെ, തുള്ളി അടിച്ചിരുന്നില്ല.

'എന്ത് പറ്റി? യ്യി പിന്നേം ഗൃഹാതുരത്വം കൊള്ളാൻ തുടങ്ങിയോ?'

ഓർമ്മയുടെ തരിപ്പ് കുടഞ്ഞെറിഞ്ഞ് ഗൃഹാതുരചിന്ത സ്മിതക്ക് വിവരിച്ചു കൊടുത്തു.

സ്മിത ഉറക്കെ ചിരിച്ചു.

'നിന്റെ ആ ചൈനക്കാരിയുടെ ഒരു കാര്യം! പണ്ടുള്ളവർ പറയുന്ന പോലെ മാവോയെ കൈവിഷം കൊടുത്ത് മയക്കിയ നാടകക്കാരി!'

'ചൈനയിൽ കൈവിഷമുണ്ടോ?'

'എന്താ ഉള്ളതെന്ന് വെച്ചാൽ അത്. രാജ്യം തറവാട്ടു സ്വത്ത് പോലെ കൊണ്ട് നടന്നു. പാർട്ടിയിലെ ശത്രുക്കളെ ഒതുക്കാൻ സാംസ്കാരിക വിപ്ലവം എന്നും പറഞ്ഞു കുറേ കുട്ടിക്കുരങ്ങന്മാരെ ഇളക്കി വിട്ടു'.

'എന്തൊരു രാഷ്ട്രീയ നിരീക്ഷണ പാടവം! ലക്ഷണമൊത്ത പാശ്ചാത്യ പത്രപ്രവർത്തക! ആയകാലത്ത് ഫീൽഡിൽ ഇറങ്ങിയിരുന്നെങ്കിൽ നീ ഇന്നാരാ! ബി ബി സി വേൾഡ് സർവ്വീസ്, ദി ന്യൂസ് റെഡ് ബൈ സ്മിത വള്ളിക്കാട്ടിൽ.'

ട്യൂഷൻ കുട്ടികളുടെ കശപിശ പിന്നെയും തുടങ്ങി. കൃഷ്ണപ്രിയയും റിസ്വാനും തന്നെ പ്രതികൾ.

'മിസ്സെ, ഓനിന്റെ ചന്ദനക്കുറി മായ്ച്ചു കളഞ്ഞു', കൃഷ്ണപ്രിയ ചിണുങ്ങി.

'വെറുതെ പറയാ, മിസ്സെ, ഞാനൊന്നും ചെയ്തിട്ടില്ല', പട്ടാങ്ങം നടിച്ചു കൊണ്ട് റിസ്വാന്റെ പ്രതിഷേധം.

'രണ്ടിനും ഞാൻ തരാം' - സ്മിത ചാടി എഴുന്നേറ്റു.

ലഹളയൊതുക്കി തിരിച്ചു സോഫയിൽ വന്നിരുന്നപ്പോൾ സ്മിത കിതക്കുന്നുണ്ടായിരുന്നു.

'ആയമ്മ ജയിലിൽ കിടന്നു മരിച്ചത് വെറുതെയായി, ല്ലേ?'

'ഏയമ്മ?'

പറഞ്ഞു കൊണ്ടിരുന്ന കാര്യം സ്മിത മറന്നു പോയിരുന്നു.

'ജിയാങ് ജിങ് ', ഞാൻ ഓർമ്മപ്പെടുത്തി.

# ബർത്ത്ഡേ പാർട്ടി

വെസ്റ്റ്ഹിൽ ജങ്ഷനിൽ നിന്ന് തിരിഞ്ഞു പണ്ടൊക്കെ തിക്കും തിരക്കുമുണ്ടായിരുന്ന, ഇപ്പോൾ അടച്ച റെയിൽവേ സ്റ്റേഷൻ റോഡിലേക്ക് തിരിഞ്ഞപ്പോൾ കണ്ടു - ഒരൊറ്റ പെട്ടിപ്പീടിക തുറന്നിട്ടില്ല. ഗേറ്റ് എത്തുന്ന വരെ മൂന്നോ നാലോ ഉണ്ടായിരുന്നതാണ്. ലോക്ഡൌൺ കൊണ്ട് എഫ് സി ഐ ഗോഡൗണിൽ തൊഴിലാളികൾ ഇല്ലാതാകുകയും നിറുത്തിയ ഒരൊറ്റ പാസഞ്ചർ വണ്ടിയും വീണ്ടും ഓട്ടം തുടങ്ങാതിരിക്കുകയും ചെയ്യുമ്പോൾ എന്തിനു തുറക്കണം? വല്ലപ്പോഴും വലിക്കുന്ന സിഗരറ്റ് വാങ്ങി കത്തിച്ചു ഷാഹിദയോട് പുളിച്ച ചീത്ത കേൾക്കാനുള്ള അവസരം നഷ്ടമായി.  കുതിര പോലെ നടക്കുന്ന ഷാഹിദയുടെ കൂടെ എത്താൻ പാടുപെട്ടു.

ഗെയ്റ്റിന് അടുത്തുള്ള മേൽപ്പാലത്തിനടുത്തിയപ്പോൾ ഷാഹിദ പറഞ്ഞു ‘വാടാ, പാലത്തുമ്മേ കേറാം. നല്ല മൂന്നുനാലു സെൽഫി എടുക്കാം. ആരുമില്ല. നല്ല സമയമാ’

‘വേണോ?’ പാലം കയറുന്ന കാര്യം ആലോചിച്ചപ്പോൾ തന്നെ കിതക്കാൻ തുടങ്ങിയിരുന്നു.

ദയനീയമായ മുഖം കണ്ടിട്ടായിരിക്കും ഷാഹിദ പറഞ്ഞു: ‘ഒരൊടുക്കത്തെ വാർധക്യ സഹജം! ന്റെ കൈ പിടിച്ചോ. ഞാൻ എടുക്കണോ?’

‘പൂതിണ്ടെങ്കി എടുത്തോ. യ്യാര്, മേരി കോമോ?’

ദുരഭിമാനം പെൻഡിങ്ങിൽ വെച്ച് ഷാഹിദയുടെ കൈ പിടിച്ചു. കയറിത്തുടങ്ങിയപ്പോൾ ഒരുഷാറൊക്കെ തോന്നി. മുകളിലേക്ക് എത്തുന്തോറും കടൽക്കാറ്റിന് ഉശിരു കൂടി. ഒത്ത മുകളിൽ എത്തിയപ്പോൾ ഇരുപത് എം പി മൊബൈൽ ക്യാമറ കൊണ്ട് ഷാഹിദയും  എട്ട് എം പി മൊബൈൽ ക്യാമറ കൊണ്ട് ഡിജിറ്റൽ ദരിദ്രനായ ഞാനും തലങ്ങും വിലങ്ങും കുറെ ഫോട്ടോയെടുത്തു. സെൽഫിയിലേക്ക് നീങ്ങിയപ്പോൾ ഞാൻ പറഞ്ഞു: ‘മാസ്ക് അഴിക്കാം. ആളെ തിരിയാണ്ടായാൽ സെൽഫി കൊണ്ട് എന്ത് കാര്യം’.

‘അത് വേണോ? ഷെഡ്ഡി അഴിച്ചാലും മാസ്ക് അഴിക്കരുത് എന്നല്ലേ?’

‘തമാശ, തമാശ!’

ഇരുണ്ട ആകാശത്തിനെതിരെ പല പോസിലുള്ള സെൽഫികൾ എടുത്ത ശേഷം മൂക്കിന്റെയും വായുടെയും നഗ്നത മറച്ചു പാലം ഇറങ്ങി.  പാലത്തിനു മുൻപ് ഒറ്റയും തെറ്റയും ആളെ കണ്ടിരുന്നു. പാലത്തിനിപ്പുറം നേർരേഖ പോലെ കടപ്പുറം വരെ നീളുന്ന

റോഡ് അന്തി മയങ്ങുന്നതിനു മുൻപ് തന്നെ കർഫ്യു പ്രഖ്യാപിച്ച പോലെ വിജനം. റയിൽവേ വക കുറ്റൻ കിണറിനപ്പുറം പോക്കറ്റ് റോഡ് തുടങ്ങുന്നിടത്തെ പൂട്ടിക്കിടക്കുന്ന ഗെയിറ്റിന് മുകളിലെ അനാഥമന്ദിരം എന്ന ബോർഡിലെ ആദ്യത്തെ മൂന്നക്ഷരം സത്യസന്ധമായി മാഞ്ഞു പോയിരുന്നു.

അനാഥമന്ദിരത്തിന്റെ കഥ ഷാഹിദ കുറച്ചു മുൻപ് പറഞ്ഞിരുന്നു. കൊല്ലും കൊലയുമുള്ള ഒരു വടക്കൻ നമ്പ്യാർ കുടുംബത്തിലെയായിരുന്നു ആ എം എസ് പി കമാണ്ടൻറ്. ഉത്തരവാദിത്തത്തോടെ ജോലി ചെയ്തു. ആദ്യം മാപ്പിളമാരെ മര്യാദ പഠിപ്പിച്ചു. പിന്നെ കമ്മ്യൂണിസ്റ്റ്കാരെ. മര്യാദ പഠിപ്പിക്കാൻ മക്കളുണ്ടായില്ല. മരിച്ചപ്പോൾ ഭാര്യയും മരുമക്കളും ചേർന്ന് ഓർമ്മക്ക് തുടങ്ങിയതാണ് അനാഥമന്ദിരം. നമ്പ്യാർ എശ്മാൻ അനാഥരാക്കിയ കുട്ടികൾക്ക് അങ്ങനെയുള്ള സൌകര്യങ്ങളൊന്നും കിട്ടിയിരുന്നില്ല.

എന്റെ നോട്ടം കണ്ടിട്ട് ഷാഹിദ പറഞ്ഞു: ‘ന്റെ തറവാടും പൂട്ടിപ്പോയി ട്ടോ. പാർട്ടിക്ക് ലെവി അടക്കുന്ന പോലെ ഇടക്ക് കുറച്ചു പൈസ കൊടുക്കൽ ണ്ടായിനി. ഇന്നാളു ചെന്നപ്പോ പൈസ വാങ്ങിയില്ല. ഇപ്പൊ ഒരൊറ്റ കുട്ടിയും ഇല്ലാത്തതോണ്ട് സംഭാവന വാങ്ങുന്നില്ല  പോലും.’

‘യത്തീംഖാന സ്മരണകൾ എന്ന് പറഞ്ഞു എന്തെങ്കിലും എഴുതിക്കൂടെ നിനക്ക്?"

‘എഴുതിയാ പൊളിക്കും. നോക്കട്ടെ’

ബീച്ച് റോഡിലേക്ക് കയറിയപ്പോൾ ഷാഹിദയുടെ യത്തീംഖാനസ്മരണകൾ കെട്ടഴിഞ്ഞു വന്നു.

‘യത്തീംഖാന സ്മരണകൾ ഒന്നാമത്തെ അദ്ധ്യായം പാൽക്കാരൻ ബഷീറിന് കൊടുക്കാം. വെറുതെ ഒരു ചൊറിച്ചിൽ തോന്നിയതാ. എട്ടാം ക്ലാസ്സിൽ പഠിക്കുമ്പോഴാണ്. പാവം ചെക്കനാണ് ഓനും ഞങ്ങളെ സ്കൂളിൽ തന്നെ എട്ടിലോ ഒമ്പതിലോ ആയിരുന്നു. വീട്ടിൽ വലിയ സ്ഥിതിയൊന്നും ഇല്ലാത്തത് കൊണ്ട് രാവിലെ പാലും പേപ്പറുമൊക്കെ വിക്കാൻ പോകും.. അത്യാഹിതത്തിനൊന്നും പോയില്ല. ജനലിന്റെ ഉള്ളിൽ കൂടി കുറച്ചു വർത്തമാനം പറയും.  അധികം നീണ്ടില്ല. മേട്രൺ ആയിഷത്താത്ത പിടിച്ചു. നല്ല ചീത്ത കിട്ടി. പാൽ കൊണ്ട് വരാൻ വേറെ ആളെയാക്കി. അതല്ല രസം. ആയിഷത്താത്തന്റെ ഒരു ചുറ്റിക്കളി ഞാനും പിടിച്ചു. ബോയ്സ് ഹോസ്റ്റലിന്റെ വാർഡൻ ഹുസ്സൈൻക്കായാണ് ആള്. ഇന്നിപ്പോ ആലോചിച്ചു നോക്കിയാൽ എമ്മാതിരി ധൈര്യമായിരുന്നു ആയമ്മക്ക്   ഇനിക്ക് ഉറക്കം ലേശം കമ്മിയായത് കൊണ്ട് മുറ്റത്ത് നിഴല് കണ്ട് ഒരു ഇൻവെസ്റ്റിഗേഷൻ നടത്തി നോക്കിയതാ.  എന്ത് കാര്യം? എൻറെ കുരുന്നു പ്രണയം തകർത്തതിന് പ്രതികാരം ചെയ്യാൻ പറ്റുമോ? ചോദിക്കാനും പറയാനും ആരുമില്ലാത്ത ഞാനേ!’

ബീച്ചിൽ ദൂരെ കടലിനോടടുത്ത് ഒന്നുരണ്ട് ആളുകളെ നിഴൽ പോലെ കാണാം. പുതിയാപ്പയിൽ നിന്ന് വരുന്ന രണ്ടു മൂന്ന് ലോറികൾ ഒഴിഞ്ഞ റോഡിന്റെ ആഢംബരം

മുതലാക്കി മരണപ്പാച്ചിൽ പാഞ്ഞു പോയി. പാവപ്പെട്ടവരുടെ ബീച്ച് എന്നാണ് ഷാഹിദ പറയുക. കോർപ്പറേഷൻ ഓഫീസിനടത്തുള്ളത് വരേണ്യബീച്ചും.

‘എടാ, അജിയേ, കൊറിക്കാനൊരു പൊതി കടലയും കൂടി കിട്ടാനില്ലല്ലോ, എവിടേയും’, ഷാഹിദ വിലപിച്ചു.

‘അത് സാരമില്ല. നമ്മക്ക് ഡിന്നറ് ഉഷാറാക്കാം. ചുങ്കത്തെ ഹോട്ടലില് നല്ല പാർസല് കിട്ടും. ഏഴ് മണിക്കേ പൂട്ടൂ.’

ഇൻഡസ്ട്രിയൽ എസ്റ്റേറ്റിന്റെ പൊളിഞ്ഞു കിടക്കുന്ന ഗേറ്റിലൂടെ അകത്തേക്ക് കടന്നു. എസ്റ്റേറ്റ് വലിയൊരു ശ്മശാനമാണ് എന്നാണ് ഷാഹിദ ഒരിക്കൽ പറഞ്ഞത്. ഓരോ കെട്ടിടവും പൂട്ടിപ്പോയ ഒരു യൂണിറ്റിന്റെ ശവക്കല്ലറ. കുരിശും ജനനമരണ തിയ്യതികൾ എഴുതിയ ഫലകവും ഇല്ലെന്നേയുള്ളൂ.

‘എടാ, ഭയങ്കര ആമ്പിയൻസ്, ട്ടോ. ഇവിടെ ഒരു ദിവസം രാത്രി കിടന്നുറങ്ങണം.’

‘കവി ഷെല്ലിയും ഭാര്യ മേരിയും ചിലപ്പോ സെമിത്തേരിയിൽ കിടന്നുറങ്ങുമായിരുന്നുവെന്നല്ലേ നീ പറഞ്ഞത്. ബ്രിട്ടീഷ് കാല്പനിക കവി ഷെല്ലിക്ക് കിടന്നുറങ്ങാൻ പറ്റുമെങ്കിൽ മലയാള പോസ്റ്റ് ഫെമിനിസ്റ്റ് കവി ഷാഹിദക്കും കിടന്നുറങ്ങാം. ഫോട്ടോ എടുത്താ നല്ലൊരു ടൈറ്റില് തോന്നുന്നുണ്ട്: വ്യവസായങ്ങളുടെ ശ്മശാനത്തിൽ ഒരു കവി!’

പറയേണ്ട താമസം ഷാഹിദ അഞ്ചാറ് സെൽഫികളെടുത്തു.

ഭട്ട്റോഡിൽ കയറിയപ്പോൾ തെരുവുവിളക്കുകൾ തെളിഞ്ഞിരുന്നു. ജങ്ഷനിലെ ഹോട്ടലിന് മുന്നിൽ സാമൂഹിക അകലം പാലിച്ച് നാലഞ്ചാളുകൾ വരി നിൽക്കുന്നുണ്ട്.

‘എടാ, എന്താ വേണ്ടത്?’

‘നീ പറഞ്ഞോ, യൂ ആർ ദ ബർത്ത്ഡേ ഗേൾ.’

‘പൊറാട്ടയും ബീഫ് ചില്ലിയും പോരേ?’

‘മതി. കുറച്ച് ഗ്രേവിയും സാലഡും പറഞ്ഞോ.’

പീടികകളുടെ നിരയുടെ അറ്റത്ത് അമുൽ ഐസ്ക്രീമിന്റെ സ്റ്റാളിൽ വെളിച്ചം കാണുന്നുണ്ട്. മറ്റുള്ള ബ്രാൻഡുകൾ കേവലം കാറ്റാണ്, മർത്ത്യന്നൈസ്ക്രീം അമുലൊന്നു താൻ എന്ന് ഇന്ന് ജീവിച്ചിരുന്നെങ്കിൽ കവി പാടുമായിരുന്നു.

ഷാഹിദയുടെ കണ്ണു വെട്ടിച്ച് ഒരോട്ടത്തിന് ചെറിയ പാക്കറ്റ് വാങ്ങി വന്നു.

കൌണ്ടറിൽ പൈസ കൊടുത്ത് തിരിഞ്ഞപ്പോൾ ഷാഹിദ ഐസ്ക്രീമിൻറെ പാക്കറ്റ് കണ്ടു.

‘അനക്കല്ലേ ഷുഗറ് നൂറ്റി അറുപതായീന്നൊക്കെ പറഞ്ഞത്? അല്ലെങ്കിലും യ്യി പണ്ടും വല്ല്യ പഞ്ചാരയാണ്!’

‘ഇന്നത്തെ ദിവസമല്ലേ. വരുമ്പോലെ വരട്ടെ. ബർത്ത്ഡേ കേക്ക് കിട്ടുവോന്ന് കണ്ണഞ്ചേരി മുതൽ ഇവിടെ എത്തുന്നത് വരെ നോക്കി. ആകെ രണ്ട് ഉണക്ക ബേക്കറിയാണ് തുറന്നു കണ്ടത്. അവിടെ ബർത്ത്ഡേ കേക്കൊന്നും കിട്ടൂല്ല.’

വീടിന്റെ ഗേറ്റ് തുറന്ന്പ്പോൾ കുറ്റാക്കുരിരുട്ട്. സിറ്റൌട്ടിലെ ലൈറ്റിടാൻ ഷാഹിദ മറന്നു പോയിരുന്നു. പോർച്ചിൽ നിറുത്തിയിട്ട കറുത്ത ഷെവർലെ സ്പാർക്കിൻറെ രൂപം പേടിപ്പിച്ചു. പാവം പിടിച്ച എന്റെ പുരാതന ഹീറോ ഹോണ്ട ബൈക്ക് അടുത്ത് ഓച്ഛാനിച്ചു നിൽക്കുന്നുണ്ട്.

ഭക്ഷണപൊതിയും ഐസ്ക്രീമിന്റെ പാക്കറ്റുമായി അടുക്കളയിലേക്ക് പോയ ഷാഹിദ അലാവുദ്ദീന്റെ അദ്ഭുതവിളക്കിലെ ജിന്നിനെ പോലെ കൊണ്ട് വന്ന കുപ്പി ഡ്രോയിങ് റൂമിലെ അരണ്ട വെളിച്ചത്തിലും കണ്ടു ഞെട്ടി. ബക്കാഡി.

‘അൽഹംദുലില്ലാ! ഇതെവിടുന്നാ?’

‘അജ്മൽ പോണ്ടിച്ചേരിന്നു കൊണ്ടോന്നതാ. രഹസ്യദൂതൻ വഴി എത്തിച്ചതാ. ഓനിപ്പോ കൊറന്റൈനിലാ. അല്ലെങ്കിൽ ഓനെയും വിളിക്കായ്നി.’

‘ഒരു കാര്യം പറഞ്ഞു തന്നേക്കാം. റേഷനാണ്. രണ്ടെണ്ണത്തിൽ നിറുത്തണം’, ഷാഹിദ കർശനമായി പറഞ്ഞു. ‘ഷുഗർ കേറി യ്യെങ്ങാൻ തട്ടിപ്പോയാ അതിന്റെ സങ്കടം മരണം വരെ തീരൂല്ല."

'യെസ്, മേം.’

ഷാഹിദ അടുക്കളയിൽ പോയി ഗ്ലാസ്സിനൊപ്പം ഹോട്ടലിൽ നിന്ന് വാങ്ങിയ സാലഡ് ഒരു പ്ലെയിറ്റിൽ കൊണ്ടു വന്നു.

‘വേറെ ടച്ചിങ്സൊന്നും ഇല്ലെടാ. ഞാൻ വാങ്ങാൻ മറന്നതാ.’

ഗ്ലാസ്സുകൾ കൂട്ടിമുട്ടിച്ചപ്പോൾ ഞാൻ പാടി: ഹാപ്പി ബർത്ഡേ റ്റു യു, ഹാപ്പി ബർത്ഡേ റ്റു യു, ഹാപ്പി ബർത്ഡേ ഡിയർ ഷാഹിദാ, ഹാപ്പി ബർത്ത്ഡേ റ്റു യൂ"

എന്റേത് ഒരു വലിക്ക് മുക്കാലും തീർന്നു. ചെറുപ്പകാലങ്ങളിലുള്ള വാറ്റു ചാരായശീലം മറക്കുമോ മാനുഷനുള്ള കാലം. ഷാഹിദ പരിഷ്കൃത രീതിയിൽ സിപ് ചെയ്ത്, സിപ് ചെയ്താണ് കുടിക്കുന്നത്.

'ഇതെന്തൊരു ദുരന്തമാണ് ഷാഹിദേ. മലയാള കവിതയുടെ അലകും പിടിയും മാറ്റിയ കവിയാണ് വെറും ഒരൊണക്ക ചങ്ങായിന്റെ കൂടെ ഷഷ്ടിപൂർത്തി ആഘോഷിക്കുന്നത്. ആണധികാരത്തിന്റെ പ്രശ്നം തന്നെയാണ്. ഓരോ സാഹിത്യനായകന്മാരെ കണ്ടില്ലേ, ഷഷ്ടിപൂർത്തി, സപ്തതി, ശതാഭിഷേകം, നവതി, സെഞ്ച്വറി. ഒന്നും ഒഴിവാക്കുല്ല. മാധവിക്കുട്ടിയെ പോലെ ഹൈ പ്രൊഫൈൽ എഴുത്തുകാരിക്ക് വരെ ഒരു കോപ്പും ഉണ്ടായില്ല.'

ഷാഹിദ ഗ്ലാസ്സ് മേശമേൽ വെച്ചു. 'ഊം. സ്ത്രീകൾക്ക് വയസ്സറിയിക്കാൻ ഇഷ്ടല്ല എന്ന് ചളിയടിക്കുകയും ചെയ്യും. വി ആർ സുധീഷിൻറെ ഷഷ്ടിപൂർത്തിയല്ലേ കുറച്ചു മുമ്പ് കഴിഞ്ഞത്?'

'ഷഷ്ടിപൂർത്തിയല്ല, ഒരു സുധീഷ് ഉത്സവം തന്നെ. തിറയും വെള്ളാട്ടുമൊക്കെ ഉണ്ടായിരുന്നു. ഷഷ്ടിപൂർത്തി വരാൻ പോകുന്നേയുള്ളൂ.'

രണ്ടാമത്തേതിന്റെ ചിറകിൽ ഏറിയപ്പോഴാണ് ഷാഹിദയുടെ ഓർമ്മകൾ ചുരുളഴിയാൻ തുടങ്ങിയത്.

'എടാ, അനക്ക് ഇക്കണോമിക്സിലെ പോൾസനെ ഓർമ്മയുണ്ടോ?'

'വിശ്വവിഖ്യാദനായ കഞ്ചാവിസ്റ്റല്ലെ?'

'അങ്ങനെ പറയരുത്. സാംസ്കാരിക വേദിയിൽ ചേർന്നപ്പോ കഞ്ചാവൊക്കെ നിറുത്തിയതാ.'

'എന്താപ്പോ പോൾസനെ ഓർക്കാൻ?'

'അല്ല , ഞാനോനെ പീഡിപ്പിച്ച കഥ ആലോചിച്ചതാ', ഷാഹിദ ചിരിച്ചു.

'അങ്ങനെയൊന്നുണ്ടായോ?'

'അന്നോട് പറഞ്ഞിട്ടില്ല, അല്ലേ? പറഞ്ഞു തരാം. സെക്കൻഡ് ഇയറിലാ സംഭവം. അന്നും യതീംഖാനയിൽ തന്നെ. വേണമെങ്കിൽ സ്മരണകളിൽ പെടുത്താം. ഓനെ ഞാൻ നേരത്തെ നോട്ടമിട്ടതാ. എന്താണന്ന് ഓന്റെ ഫിഗറ്! ഉച്ചക്ക് ക്ലാസിന്ന് മുങ്ങി വീട്ടിൽ പോയി കിടന്നുറങ്ങും. കഞ്ചാവ് മുഴുവൻ നിറുത്തിയിട്ടില്ല. അമ്മ കോടതിയിൽ ടൈപ്പിസ്റ്റ് ആണ്. ആ നേരത്ത് വീട്ടില് വേറെ ആരും ഉണ്ടാവൂല എന്ന് ഇനിക്ക് അറിയാം. ലാസ്റ്റ് അവർ കട്ട് ചെയ്ത് ഞാനിറങ്ങി. വീട്ടിൽ ചെന്നപ്പോ ഓന് സംശയമൊന്നുമില്ല. ഞമ്മള് വലിയ ഫ്രണ്ട്സല്ലേ. കുറച്ചു നേരം വർത്തമാനം പറഞ്ഞു ഞാൻ റോങ്ങ് ആകാൻ തുടങ്ങി. ഓന്റെ മേലേക്ക് ചാഞ്ഞു , കഴുത്തിൽ കൈയൊക്കെ ഇട്ട്. ഓന്റെ അന്തം വിട്ട ആ മുഖം ഇപ്പോളും കണ്ണി കാണുന്നുണ്ട്. പക്ഷെ ഓൻ വഴിക്ക് വന്ന്. ഒരു പ്രശ്നമേ ഉള്ളൂ. ഞാൻ എവിടെയോ എത്തിയിട്ടും ഓന് സംഗതി തീരുന്നില്ല. നീ പറഞ്ഞാ വിശ്വസിക്കുല. പോൾസൺ പിന്നെ ഒരു താല്പര്യവും കാണിച്ചില്ല. ഓനെ

പറഞ്ഞിട്ട് കാര്യമില്ല. ഓൻ പാവമാണ്. ഒരു മുന്നറിയിപ്പുമില്ലാതെ ഒരു പെണ്ണ് മെക്കിട്ടു കയറിയതിന്റെ അമ്പരപ്പ് മാറാഞ്ഞതായിരിക്കും.  ഫെയിസ്ബുക്കിൽ ഞാൻ കുറെ തെരഞ്ഞു. കിട്ടിയില്ല.'

'ഓൻ ഗൾഫിലെങ്ങാൻ നല്ല ബിസിനസ്സുമായിട്ടു കഴിയുന്നുണ്ടാകും. ഫെയിസ്ബുക്കിനൊന്നും ഓന് നേരം ണ്ടാകൂല.'

'ഏജൻസി, സബ്ജെക്റ്റിവിറ്റീന്നൊക്കെ ക്ലാസ്സിലെ കുട്ടികളോട് പറയുമ്പോ പോൾസനെ ഓർമ്മയാകും. അന്നൊക്കെ ഏജൻസീന്ന് പറഞ്ഞാ ആഴ്ചപ്പതിപ്പിൻറെയോ, വളത്തിൻറെയോ ആയുർവ്വേദ മരുന്നിൻറെയൊക്കെ ഏജൻസിയാ.'

ഷാഹിദ ഗ്ലാസ്സിൽ ബാക്കിയുള്ളത് ഒറ്റ വലിക്ക് കുടിച്ച് ഗ്ലാസ്സ് മേശപ്പുറത്ത് വെച്ചു.

'കണ്ണോട്ടു കണ്ണോരം നോക്കിയിരുന്നാലും . . . ', ഷാഹിദയുടെ മൊബൈൽ പാടി.

'ഹലോ . . ആ . . കേക്കാം. തേങ്ക്യൂ, തേങ്ക്യൂ . . . ഇന്നെന്താ നേരത്തേ? . . . പാർട്ടിയോ?  ഓ . . എന്ത്? നീയില്ലാതെ ഇവിടെയെന്താഘോഷം . അജിയങ്കിളുണ്ട്. കേക്കോ? അതിന് ബേക്കറി തുറക്കണ്ടേ . . . പൊറാട്ടയും ബീഫും വാങ്ങി . . ആ അതുംണ്ട്. ലേശം ബക്കാഡി. ഹാ, ഹാ . . . ഫിറ്റൊന്നുമാകൂല.  . .  എന്നാ വെച്ചോ. ഗുഡ്നൈറ്റ്'

ഷാഹിദ മൊബൈൽ മേശപ്പുറത്ത് തിരികെ വെച്ചു. 'ഷീബയാണ്'.

'സാമ്പ്രദായികമായ ഒരു ചോദ്യം ചോദിക്കട്ടെ. ഒന്നും വിചാരിക്കരുത്. ഷീബക്ക് വയസ്സ് പത്തുമുപ്പത്തി രണ്ടായില്ലേ. കല്ല്യാണം പോലെ എന്തെങ്കിലുമുണ്ടോ?'

'ആ, ഒരു വിശേഷമുണ്ട്. അന്നോട് പറയാനൊരു ഗ്യാപ്പ് കിട്ടിയില്ല.  ന്യൂ ജനറേഷനല്ലേ, ഞാനന്വേഷിക്കണ്ടല്ലോ, ഇങ്ങോട്ടു പറയട്ടെ എന്ന് വിചാരിച്ചു ഞാനൊന്നും ചോദിക്കലില്ലായിനി.  ആണുങ്ങളെ പറ്റിയൊന്നും അങ്ങനെ പറഞ്ഞു കേട്ടില്ല. അവസാനം കഴിഞ്ഞാഴ്ച പറഞ്ഞു. പാർട്ണറുണ്ട്.  റൂം മേറ്റ് തന്നെ. സുഷമ ശ്രീവാസ്തവ എന്നാണ് പേര്. ബീഹാറിയാണ്. അടുത്ത മാസം വരുമ്പോ കൂട്ടിക്കൊണ്ടു വരാന്ന് പറഞ്ഞിട്ടുണ്ട്.  ഹെറ്ററോ നോർമ്മേറ്റീവായി ആണുങ്ങളെ കൂടെ മാത്രം കെട്ടിമറിഞ്ഞ ഇനിക്കിത് കിട്ടണം!'

ഷാഹിദ ഉറക്കെ ചിരിച്ചു.

'ഇതൊന്നാഘോഷിക്കണ്ടേ? ഒന്നും കൂടി ഒഴിക്ക്.'

‘മതി, മതി. ഷുഗറ് കേറി പീറ്റമെലെത്തിയ അന്നെയൊക്കെ കുടിപ്പിച്ച ഇന്നെ പറഞ്ഞാ മതി.’

‘ഗുരുനിന്ദ പറയരുത്. ബ്രാൻഡ് പരിചയപ്പെടുത്തിയത് ഞാനല്ലേ?’

‘പണ്ടാരടക്കാൻ. ഇന്നാ.’

ഷാഹിദ എന്റെ ഗ്ലാസ്സിൽ ഒന്നൊഴിച്ചു. സ്വന്തം ഗ്ലാസ്സിൽ ഒരു ചെറുതും.

പൊറാട്ടക്ക് പതം കുറവാണെങ്കിലും ബീഫിന് നല്ല രുചിയായിരുന്നു. തമിഴ്നാട്ടിൽ നിന്നുള്ള വരവ് കുറഞ്ഞപ്പോൾ ഇറച്ചിക്കച്ചവടക്കാർ ഉൾനാടുകളിലേക്കിറങ്ങി മോഹവിലക്ക് ഉരുക്കളെ വാങ്ങാൻ തുടങ്ങിയതായി കേട്ടിരുന്നു.

കൈ കഴുകി സിറ്റൌട്ടിൽ ചെന്ന് ആകാശം നോക്കി. തെളിഞ്ഞിട്ടുണ്ട്. മഴയുണ്ടാകില്ല. ഷാഹിദ പിന്നിലൂടെ തോളിൽ കയ്യിട്ടു. ‘എടാ, പോകണ്ട. ഇന്ന് ന്റടുത്ത് കെടന്നോ’.

‘ദിപ്പെന്താ? ഇന്ന് വരെ തോന്നാത്തത്. പോൾസൻറെ നോസ്റ്റു അടിച്ചോ? ഇനിക്ക് അങ്ങനെയൊന്നും പറ്റൂല, ട്ടോ’

‘പോടാ. യ്യൊന്നും ചെയ്യണ്ട. വെറുതെ ന്റടുത്ത് കെടന്നാ മതി. ഒറ്റക്ക് കെടക്കാൻ എന്തോ ഒരു . . .’

‘അപ്പോ സമ്മതിച്ചു, വയസ്സായി. ശരി കെടക്കാം. സുഭാഷിന്റെ ഫോട്ടോ അവിടുന്ന് മാറ്റിക്കാളി. അല്ലെങ്കി ഓനിന്നെ ഇങ്ങനെ നോക്കുകാന്ന് തോന്നും.’

‘സുഭാഷ് പാവായിരുന്നെടാ. എന്തൊക്കെ തമാശയാ പറഞ്ഞത്. ഒരു ദിവസം ഇന്നോട് പറഞ്ഞു – ഇനിക്ക് പറ്റാണ്ടാകുന്നുണ്ട് എന്ന് തോന്നിയാ, വേറെ നല്ല ആണുങ്ങളെ നോക്കിവെച്ചോ. പറ്റുമ്പോ തന്നെ പോയി. ഇടിച്ചു തെറിപ്പിച്ച ലോറിക്കാരന് ഇതൊന്നും അറിയില്ലല്ലോ.’

കിടക്കാനൊരുങ്ങിയപ്പോൾ ഷാഹിദ പറഞ്ഞു ‘ലുങ്കിയില്ലല്ലോ.’

‘നിൻറെയൊരു നൈറ്റിയെടുത്തോ. ക്രോസ് ഡ്രെസ്സിംഗ് ഭയങ്കര സംഭവമാണെന്നല്ലേ പറഞ്ഞു കേൾക്കുന്നത്. The times they are a changing. ഒന്ന് നോക്കിക്കളയാം.’

നൈറ്റിയിട്ടപ്പോൾ ഷാഹിദക്ക് ചിരി നിർത്താൻ കഴിയുന്നില്ല.

‘നല്ല ചരക്കായിട്ടുണ്ട് ട്ടോ!’

മൂന്ന് നാല് ആങ്കിളിൽ നിന്ന് ഷാഹിദ മൊബൈലിൽ ഫോട്ടോ എടുത്തു.

കിടന്നപ്പോഴാണ് ചീവീടിൻറെ ശബ്ദം ശ്രദ്ധിച്ചത്. കുറച്ചുറക്കെയാണല്ലോ. അകത്തു നിന്നാണോ? ജനൽ തുറന്നിട്ടത് കൊണ്ട് സാധ്യതയുണ്ട്.

'അകത്തുന്നാണെന്ന് തോന്നുന്നല്ലോ. പുറത്താക്കാം.' ഷാഹിദ ലൈറ്റിട്ടു.

'അത്ര എളുപ്പല്ല, വീട് അരിച്ചു പെറുക്കേണ്ടി വരും.' നരി ശ്രീധരൻ മാഷുടെ

ശാസ്ത്ര സാഹിത്യ പരിഷത്ത് ക്ലാസ്സിൻറെ ഓർമ്മയിൽ പാണ്ഡിത്യപ്രകടനം നടത്താൻ ചാൻസ് കിട്ടി. അക്കാലത്ത് നരി ജില്ലാ സെക്രട്ടറിയായിരുന്നു. 'ഈ ചീവീടുകൾക്ക് പെട്ടെന്ന് പെട്ടെന്ന് നിലപാട് മാറ്റുന്ന വൃത്തികെട്ട സ്വഭാവമുണ്ട്. അതായത് ശബ്ദത്തിൻറെ ഫ്രീക്വൻസി മാറ്റിക്കളയും. എവിടുന്നാ ശബ്ദം വരുന്നത് എന്ന് മനസ്സിലാകൂല.'

'എന്നാ പിന്നെ അവിടുന്ന് ചെലക്കട്ടെ''. ഷാഹിദ ലൈറ്റ് ഓഫ് ചെയ്തു.

പറ്റിക്കിടന്ന് ഷാഹിദ പുതിയൊരു യത്തീംഖാന സ്മരണ കെട്ടഴിക്കാൻ തുടങ്ങിയപ്പോഴേക്ക് ഉറക്കത്തിലേക്ക് വഴുതാൻ തുടങ്ങിയിരുന്നു. ചീവിട് ചിലക്കൽ നിറുത്തിയിട്ടില്ല.

# കണ്ണടയില്ലാതെ

‘കൂടെ ആരെങ്കിലും ഉണ്ടാകുമല്ലോ?’ കുറിപ്പടി കയ്യിൽ തരുമ്പോൾ ഡോക്ടർ ചോദിച്ചു.

കള്ളം പറഞ്ഞു. ഭാര്യയുണ്ട്.

കൂടെ ആളെ കണ്ടില്ലെങ്കിൽ കണ്ണ് ഡൈലേറ്റ് ചെയ്യുവരോട് ചോദിക്കുന്ന സ്ഥിരം ചോദ്യം. ആരുമില്ല എന്ന് പറഞ്ഞാലും കുഴപ്പമില്ല. ആരും  കൂടെയില്ലെങ്കിൽ ഉടനെ പുറത്തിറങ്ങേണ്ട, എന്നോ , സെക്യൂരിറ്റിയോട് പറഞ്ഞാൽ ഓട്ടോ പിടിച്ചു തരും എന്നോ വെറുതെ പറയിക്കണ്ട  എന്ന് വിചാരിച്ചാണ്.

ഇപ്പോൾ കണ്ണിന് ചെറിയ മങ്ങലേയുള്ളൂ. തടഞ്ഞു വീഴും എന്നൊന്നും പേടിക്കണ്ട. ബസ് സ്റ്റാന്റിലേക്ക്  നടക്കാനുള്ള ദൂരമേയുള്ളൂ. വെയിൽ അടിക്കുമ്പോഴുള്ള അലോസരം ഒഴിവാക്കാൻ കൈ കണ്ണിനു മുന്നിൽ മറയായി പിടിച്ചു നടന്നു.

ഇതിനു മുൻപ് എപ്പോഴാണ് കണ്ണ് ഡൈലേറ്റ് ചെയ്യുത്? മുപ്പത്തഞ്ചു വർഷം മുൻപ് പ്രീ ഡിഗ്രിക്കാലത്ത് വായിക്കുമ്പോൾ ചെറിയ തലവേദന വന്നപ്പോഴാണ് സംശയം തോന്നി കണ്ണ് കാണിക്കാൻ പോയത്. അന്നിട്ട പവർ കുറഞ്ഞ കണ്ണട മൂന്നു വർഷത്തിന് ശേഷം ഒഴിവാക്കി.  വെള്ളെഴുത്ത് കാലം അതിക്രമിച്ച് ഇപ്പോഴാണ് പിന്നെ പ്രശ്നം തോന്നിയത്.

‘എന്താ, പ്രകാശൻ മാഷേ, ആകാശം നോക്കി നടക്കുന്നത്".  ഫോക്കസ് കിട്ടാൻ കണ്ണ് ചിമ്മി തുറക്കുന്നതിനിടയിൽ നളിനിയേടത്തി കൈ പിടിച്ചു കുലുക്കിയത് ദിവസവും കാണുന്ന ആളെപ്പോലെയാണ്.

വിവരം പറഞ്ഞു.

‘ആരേങ്കിലും കൂടെ കൂട്ടിക്കൂടായ്നോ’

മറുപടി പറഞ്ഞില്ല.

‘വാ, വീട്ടിലേക്ക് പോകാം’

മടിച്ചു നിൽക്കാതെ കൂടെ നടന്നു. ബസ് സ്റ്റാന്റിലേക്ക് തിരിയാതെ നളിനിയേടത്തി നടത്തം തുടർന്നപ്പോൾ നിന്നു.

‘ബസ് കയറണ്ടേ?’

‘അവിടെയൊന്നും അല്ല ഞാനിപ്പൊ’

അനുസരണയുള്ള കുട്ടിയെ പോലെ കൂടെ നടന്നു. ഇടക്ക് നളിനിയേടത്തി ഒന്ന് കൈ പിടിച്ചോ എന്ന് സംശയം.

'താട്ടികളോട് അധികം ലോഗ്യം വേണ്ട. പോകുക, ചെയ്യുക, പോരുക' എന്നായിരുന്നു മുപ്പത് വർഷം മുമ്പാണെങ്കിൽ ഇതു പോലെ നളിനിയേടത്തിയുടെ കൂടെ നടക്കുന്നത് കണ്ടാൽ പ്രദീപൻ പറയുക. പ്രദീപൻ മരിച്ചത് പത്രത്തിൽ നിന്നാണ് അറിഞ്ഞത്. ഇരിട്ടി അങ്ങാടിയിലെ മരച്ചുവട്ടിൽ നിന്ന് പോലീസ് കണ്ടെടുത്ത മൃതദേഹം രണ്ടു ദിവസം കഴിഞ്ഞു തിരിച്ചറിഞ്ഞത് പ്രദീപന്റെ പീടികയിൽ പണ്ട് സാധനം എടുത്ത് കൊടുക്കാൻ നിന്ന അകന്ന ബന്ധത്തിലെ ഒരാളായിരുന്നു.

'അതൊക്കെ വിറ്റു പോന്നിട്ടു കാലം കുറച്ചായില്ലേ' നളിനിയേടത്തി ചിരിച്ചു. 'കുട്ട്യേളെ പഠിപ്പിച്ചു, പഠിപ്പിച്ചു നാട്ടിൽ നടക്കുന്നത് ഒന്നും അറിയാണ്ടായി ല്ലേ?'

'ഇതിലെ അങ്ങോട്ട് കേറാം', കുനിയിൽക്കാവ് റോഡിലേക്ക് തിരിഞ്ഞു കൊണ്ട് നളിനിയേടത്തി പറഞ്ഞു.

'തിരുത്തിയാട് അമ്പലത്തിന്റെ മുന്നിലെ ഇടയിലാ. കുറച്ചു ഉള്ളോട്ട് പോകണം. നല്ല വഴി അല്ലാത്തതോണ്ട് കുറഞ്ഞ വിലക്ക് കിട്ടിയതാ. ഇനിക്ക് കാറൊന്നും കൊണ്ട് പോകാൻ ഇല്ലല്ലോ.'

കൂടെയെത്താൻ നടത്തത്തിന് വേഗം കൂട്ടേണ്ടി വന്നു. ചെറുതായി കിതച്ചു. നളിനിയേടത്തി ആ പഴയ ഉറച്ച നടത്തം തന്നെ നടക്കുകയാണ്. സാരിയുടെ അറ്റം അരയിൽ തിരുകിയിരിക്കുന്നു. പ്ലാനറ്റോറിയം കഴിഞ്ഞപ്പോഴാണ് മരങ്ങളുടെ തണൽ കിട്ടിയത്.

ഓർമ്മ വന്നപ്പോൾ ചോദിച്ചു. 'ബിന്ദു ഇപ്പൊ എവിടെയാ? ചെറുപ്പത്തിൽ കണ്ടതല്ലേ. ഒരു നാൽപത് വയസ്സൊക്കെ ആയിട്ടുണ്ടാകില്ലേ.'

നളിനിയേടത്തി നടത്തത്തിന് പെട്ടെന്ന് വേഗം കുറച്ചു.

'നാൽപത്തി രണ്ട്. എറണാകുളത്ത് അമൃതയിലാ. ഓളെ ഭർത്താവും അവിടെ ഡോക്ടർ ആണ്. അമ്മേന്റെ ആസ്പത്രീന്നാ പറയുക. ഓൾക്ക് ഇപ്പൊ അമ്മ എന്ന് പറഞ്ഞാ ഞാനല്ല. ഇന്റടുത്ത് വന്നിട്ട് അഞ്ചാറു കൊല്ലായി. ഇനി ചത്താലും ചെലപ്പോ വരുല. ഓളെ മോൾക്കിപ്പോ പതിനഞ്ചു വയസ്സുണ്ടാകും. ഞാൻ ശരിക്കൊന്ന് കണ്ടിട്ടില്ല. പത്താം ക്ലാസ്സ് കഴിഞ്ഞിട്ടുണ്ടാകും. എത്ര ആണുങ്ങൾക്ക് കെടന്നു കൊടുത്തിട്ടാണ് ഓളെ പോറ്റി വലുതാക്കിയത്? ഓളെ ആസ്പത്രീ കെടന്നു ചാകണ്ടല്ലോ എന്നതാ ഒരു സമാധാനം. ഗവണ്മെൻറ് ആസ്പത്രീ കെടന്നു ചാകുന്നതിനു ഒരന്തസ്സ് ണ്ടല്ലോ.'

അന്നൊക്കെ രണ്ടോ മൂന്നോ ആള് ഒന്നിച്ചാണ് നളിനിയേടത്തിയുടെ വീട്ടിൽപോകുക. പ്രദീപനും അശോകനും പ്രശാന്തുമൊക്കെ വയസ്സിനു ലേശം

മൂത്തതാണ്. പോകുക, ചെയ്യുക, മടങ്ങുക എന്ന നയത്തിന് നിരക്കാത്ത വിധത്തിൽ മുറ്റത്തും ഇടവഴിയിലും ചുറ്റികളിക്കുന്നത് കണ്ടാൽ അവർ ചീത്ത പറയും. ഏടത്തി എന്ന് ചേർത്ത് പറയുമ്പോൾ കളിയാക്കും- ആ സാധനത്തിനെയാ യ്യി ഏടത്തീന്ന് വിളിക്കുന്നത്? ജാതിയിൽ താഴ്ന്നവരെന്ന് പറയുന്ന വൃദ്ധരെ കുട്ടികൾ പേര് വിളിക്കുന്നതിനെ പറ്റി ഗവേഷണപ്രബന്ധം എഴുതിയപ്പോൾ അതോർമ്മ വന്നിരുന്നു. അത് കൊണ്ടായിരിക്കും ഇടക്കൊക്കെ അവരാരും അറിയാതെ ഒറ്റക്ക് പോകാൻ തുടങ്ങിയത്. ചെയ്തിട്ട് വേഗം പോയ്ക്കൂടേ എന്ന് നളിനിയേടത്തിയും ആദ്യമാദ്യം ചോദിച്ചിരുന്നു. പിന്നെ ചോദിക്കാതായി. ചായ ഉണ്ടാക്കിത്തരാൻ വരെ തുടങ്ങി. ചെറിയ ചെക്കനല്ലേ എന്നൊരു സ്നേഹം തോന്നിയിട്ടായിരിക്കും. ബിന്ദു സ്കൂളിൽപോയി വരുന്നതിനിടക്കാണ് എല്ലാവരുടേയും വരവും പോക്കും. കൃഷ്ണൻനായർറോഡിലെ രണ്ടാമത്തേ കയറ്റത്തിന് മുമ്പുള്ള ഇടവഴിയിൽ അന്ന് ആ ഒരൊറ്റ വിടേയുള്ളൂ. ഉച്ചക്ക് മുമ്പ് പ്രഖ്യാപിച്ച മിന്നൽ ഹർത്താലിൽ സ്കൂളുകൾ വിട്ടപ്പോൾ ഓർക്കാപ്പുറത്ത് ബിന്ദു കയറി വന്നത് പന്ത്രണ്ട് മണിക്കായിരുന്നു. മുറ്റത്തു നിൽക്കുകയായിരുന്നു. എന്ത് ചെയ്യണം എന്ന് ആലോചിക്കാൻ കഴിയുന്നതിന് മുമ്പ് പെട്ടെന്ന് പുറത്തേക്കു വന്ന നളിനിയേടത്തി ഭംഗിയായി അഡ്ജസ്റ്റ് ചെയ്തു. 'ഓട് മാറ്റാൻ എപ്പളാ വരിക?', നളിനിയേടത്തി ബിന്ദു കാണാതെ കണ്ണ് ചിമ്മിക്കാണിച്ച് ഉറക്കെ ചോദിച്ചു, ''മഴ പെയ്താ അപ്പൊ ചോരാൻ തുടങ്ങും, ട്ടോ''.

'അടുത്താഴ്ച വരാം', പെട്ടെന്ന് സംഗതി കത്തിയപ്പോൾ മനസ്സിൽ തോന്നിയ മറുപടി പറഞ്ഞു. അടുക്കളയിലെ രണ്ടുമൂന്ന് ഓടുകൾ തേങ്ങ വീണ് പൊട്ടിയത് കണ്ടിരുന്നു. സ്കൂൾബാഗുമായി ബിന്ദു അകത്തേക്ക് പോകുമ്പോൾ നളിനിയേടത്തി ചോദിക്കുന്നത് കേട്ടു – ബസ്സിനല്ലേ യ്യി വന്നത്?

ചോലക്കോടൻ ആയിശ കേരളത്തെ സമ്പൂർണ്ണ സാക്ഷര സംസ്ഥാനമായി പ്രഖ്യാപിച്ചതിൻറെ അടുത്ത് ഏതോ ദിവസമായിരുന്നു ബുള്ളറ്റ് അശ്റഫ്ക്ക നളിനിയേട്ടത്തിയുടെ ഇൻലന്റ് കത്തും തുറന്നു പിടിച്ചു സുധീഷിന്റെ വൈദ്യശാലയിൽ ഇരിക്കുന്നത് കണ്ടത്. അശ്റഫ്ക്ക കുറച്ചുകാലം ഒറ്റക്ക് കൊണ്ടു നടന്നതായിരുന്നു നളിനിയേടത്തിയെ. ചോലക്കോടൻ ആയിശയെ ഓർക്കാൻ കാരണം പകൽ കോൺഗ്രസ്സും രാത്രി ബി ജെ പിയും എന്ന, അക്കാലത്ത് പച്ച പിടിച്ചു വന്നിരുന്ന ഫോർമുല നടപ്പാക്കിയ ഉദയനാണ്. 'ആയിശത്താത്തനെ കൊണ്ട് വായിപ്പിച്ചത് മാപ്ലാരെ വോട്ട് പിടിക്കാനാണ്', അശ്റഫ്കയെ നോക്കി ഒരു കള്ളച്ചിരി ചിരിച്ചു കൊണ്ട് ഉദയൻ പറഞ്ഞു. 'മ്പളെ തോട്ടങ്ങലെ സരസുവും പഠിച്ചില്ലേ? ഓളെക്കൊണ്ട് വായിപ്പിച്ചൂടായ്നിയോ?' ആ ചൂണ്ടയിൽ അശ്റഫ്ക്ക കൊത്തിയില്ല. 'ആയിശയോ സരസുവോ, ആരെങ്കിലും വായിക്കട്ടെ. യ്യി പൈസണ്ടെങ്കി ചെലക്കാണ്ട് ഒരു ഫുള്ള് വാങ്ങ്'. പീടികയിൽ ഉണ്ടായിരുന്ന അഞ്ചാറാളുകൾ ഉറക്കെ ചിരിച്ചു. നളിനിയേടത്തിയുടെ കയ്യക്ഷരത്തിനു വലിയ വടിവില്ലായിരുന്നു. അശ്റഫ്ക്ക ഉറക്കെ വായിച്ചു. - ഇനി ഇങ്ങനെ പറ്റൂല. മോള് വലുതാകുകാണ് . കണ്ണൂരെ ഗോൺമെറ്റ്

സ്കൂളിൽ  ചേർക്കാൻ വിചാരിക്ക്യാ. പുതിയറയുള്ള ഒരു സിസ്റ്ററുണ്ട്. കൂടെ പഠിച്ചതാണ്. ഓളെ  കയ്യും കാലും പിടിച്ച് പറഞ്ഞു നോക്കാം. പഠിച്ച് എവിടെയെങ്കിലും എത്തിയാ ഇന്റെ ഭാഗ്യം. അച്ഛന്റെ ബുദ്ധിയാ. ആള് തനി ഹറാത്താണെങ്കിലും ബുദ്ധിക്കൊരു കുറവും ഇല്ലായിനല്ലോ.

കോൺവെൻറിന് ഗോൺമെറ്റ്  എന്ന് എഴുതിയത് വായിച്ച് കേട്ടപ്പോൾ ചിരിച്ചു പോയി. ഗണേശൻ ചുരുട്ടിയ കൈ കൊണ്ട് പിരടിക്ക് ഒരടി അടിച്ചു. ‘ചിരിക്കണ്ട. എല്ലാരും അന്റെ മാതിരി മലയാളത്തിൽ പി എച് ഡി ചെയ്യുകല്ല.’

ഇടവഴി രണ്ടു മൂന്നു വളവുകൾ തിരിഞ്ഞപ്പോൾ നളിനിയേടത്തി ചെറിയ ഗേറ്റ് തള്ളിത്തുറന്നു. ‘വാ’

ചെറിയ, ഭംഗിയുള്ള വീട്. മുറ്റത്ത് വൃത്തിയായി വളർത്തിയ പൂന്തോട്ടമുണ്ട്.

‘ബൈപ്പാസ് വന്നത് കൊണ്ട് സ്ഥലത്തിന് വില കൂടിയപ്പോ വിറ്റു പോന്നതാ. അത് വിറ്റു തന്നതും ഇത് വാങ്ങിത്തന്നതും ഫൈസലാ. ഇന്റെ കൂടെ സ്കൂളിൽ പഠിച്ച ആമിനക്കുട്ടിന്റെ മോനാ. ആമിനക്കുട്ടിക്ക് ഇന്നെപ്പറ്റി എല്ലാം അറിയാം.’

വാതിൽ തുറന്നത് ചെറിയ ഇരിപ്പുമുറിയിലേക്കാണ്.  റെക്സിൻറെ കുഷ്യനിട്ട വട്ടത്തിലുള്ള രണ്ട് കസേരകൾ. ചെറിയ ടീപ്പോയിക്ക് ചുറ്റും രണ്ട് മൂന്നു പ്ലാസ്റ്റിക് കസേരകൾ. ടീപ്പോയിയുടെ അടിയിലെ തട്ടിൽ അട്ടിക്ക് വെച്ച പ്രസിദ്ധികരണങ്ങൾ കണ്ടു.  അറിയാതെ കൈ നീണ്ടു. കുനിഞ്ഞ് മൂന്നു നാലെണ്ണം വലിച്ചെടുത്തു. മാധ്യമം, മാതൃഭൂമി, സമകാലിക മലയാളം, ചന്ദ്രിക . . .

‘മാഷ്മ്മാര്ക്ക് പേപ്പറും ആഴ്ചപ്പതിപ്പും കണ്ടാ കൈ വെറുതെ നിക്കൂല, ല്ലേ’, നളിനിയേടത്തി ചിരിച്ചു.  ‘വേറെ പണിയൊന്നും ഇല്ലാത്തത് കൊണ്ട് കയ്യി കിട്ടിയത് വായിച്ചു തുടങ്ങിയതാ. പിന്നെ രസം പിടിച്ചു.’

ആഴ്ചപ്പതിപ്പുകൾ തിരിച്ചു വെച്ച് തല ഉയർത്തി നോക്കിയപ്പോൾ നളിനിയേടത്തിയുടെ മുഖത്തു ചിരിയില്ല.

‘ഇന്നാള് ഒരാഴ്ചപ്പതിപ്പില് വായിച്ചതാ. തായിലന്റിലൊക്കെ ഒരു പെൺകുട്ടി ണ്ടായാല് അച്ഛനും അമ്മേം കയിച്ചിലാവും. ടൂറിസ്റ്റുകള് വരുന്നത് കൊണ്ട് നല്ല കച്ചോടാണ്. അതിനുള്ള ഭാഗ്യവും ഇനിക്കില്ല.’

നളിനിയേടത്തിയുടെ മുഖത്ത് ചിരി തിരിച്ചു വന്നു.

‘ആഴ്ചപ്പതിപ്പൊക്കെ ഒന്നു മറിച്ചു നോക്കിക്കോ. ഞാൻ ലേശം ചായ ണ്ടാക്കാം.’

നളിനിയേടത്തിയുടെ ചായ കുടിച്ചിട്ട് എത്ര വർഷമായിട്ടുണ്ടാകും? കാലടി സർവ്വകലാശാലയിൽ താൽകാലിക നിയമനം കിട്ടിയപ്പോൾ ബന്ധം മുറിഞ്ഞു പോയി. അഞ്ചാറു വർഷം മുമ്പ് ഒരു ദിവസം ബസ്സിൽ കണ്ടതാണ്. രാമനാട്ടുകരയിൽ നിന്ന്

കയറി ഫറോക്ക് ചുങ്കത്ത് ഇറങ്ങിപ്പോയത് കൊണ്ട് അധികം സംസാരിക്കാൻ കഴിഞ്ഞില്ല.

'പഞ്ചാര പ്രശ്നം ണ്ടോ?', നളിനിയേടത്തി അടുക്കളയിൽ നിന്ന് വിളിച്ചു ചോദിച്ചു.

'ഇല്ല.'

നളിനിയേടത്തി കൊണ്ടു വന്ന ചായക്ക് നല്ല കടുപ്പവും മധുരവും.

'ഇന്ന് ലീവാക്കിയോ?'

'ലീവല്ല. പിരിഞ്ഞതാ.'

'പിരിയാനൊക്കെ ആയോ?'

'രണ്ടു കൊല്ലം കൂടി ണ്ടായിനി. ഞാൻ തന്നെ പിരഞ്ഞു പോന്നതാ. ഇനി മതീന്ന് വിചാരിച്ചു.'

''ഞാൻ പിരിഞ്ഞിട്ട് കുറേ കാലമായി. പണിയെടുക്കാനുള്ള വയുസ്സ് കഴിഞ്ഞില്ലേ? അല്ലെങ്കില് ആർക്കും വേണ്ടിയാ?', നളിനിയേടത്തി ചിരിച്ചു. ''ഇനിക്കും ചെറിയ പെൻഷനുണ്ട്. മാളിക്കടവിലെ വീട് വിറ്റതില് കൊറച്ച് പൈസ ബാക്കിയുള്ളത് ഫൈസലിന് കൊടുത്ത്. ഓൻ കച്ചവടത്തില് ഇറക്കി. ഇനിക്ക് മാസാമാസം പൈസ തരും. ഞാൻ ഫൈസലിനോട് പറഞ്ഞിട്ടുണ്ട്. മരിക്കാനുള്ള സൂക്കേട് വന്നാല് നേരെ ബീച്ചാസ്പത്രീ കൊണ്ടോയിട്ടോളാൻ. നോക്കുകയൊന്നും വേണ്ട. മരിച്ചാല് ശവം ചുടുകാട്ടിലേക്ക് എത്തിക്കാനും പറഞ്ഞിട്ടുണ്ട്. അതൊക്കെ ഓൻ ചെയ്തോളും.'

'പോകാൻ എഴുന്നേറ്റപ്പോ നളിനിയേടത്തി പറഞ്ഞു ''ഇങ്ങനെ എപ്പളെങ്കിലും വാ. ഇവിടെ വരാൻ അങ്ങനെ വേറെ ആരുംല്ല. ആമിനക്കുട്ടി എപ്പോഴെങ്കിലും വന്ന് കുറച്ച് വർത്താനം പറഞ്ഞു പോകും.'

'വരാം.'

മുറ്റത്തിറങ്ങിയപ്പോൾ നളിനിയേടത്തി പെട്ടെന്ന് നിന്നു.

'വീടും ഭാര്യയും കുട്ടികളും ഉള്ളതിൻറെ സുഖം വയസ്സായാലാ അറിയുക, ല്ലേ.'

'ഇപ്പോ, വീടേയുള്ളു.'

'ങേ, ഭാര്യയും മോളും ഇട്ടേച്ച് പോയോ? അത്ര അലമ്പ് സ്വഭാവമല്ലല്ലോ അൻറേത്.'

'ഇന്നെ മാത്രല്ല, എല്ലാരേം ഇട്ടേച്ച് പോയി.'

നളിനിയേടത്തിയുടെ ചിരി പകച്ച നോട്ടമായി.

'അന്ന മംഗലാപുരത്ത് പഠിക്കുകയായിനി. മയക്കുമരുന്ന് ഉപയോഗിക്കുന്നോരെ കൂട്ടത്തിൽ പെട്ടുപോയതാ. സാധാരണ ആൺകുട്ടികൾക്കാണ് അങ്ങനെയൊക്കെ പറ്റുക. ഒരു ദിവസം രാവിലെ മുറിയില് മരിച്ച കെടക്കുകാണ്. ഇപ്പോ മൂന്ന കൊല്ലായി. വിവരം കേട്ട് കുഴഞ്ഞു വീണതാ രാഗിണി. ഒരു കൊല്ലം കഴിഞ്ഞ് ഓളും പോയി.'

ഗേറ്റ് കടക്കുമ്പോൾ നളിനിയേടത്തി കൈ രണ്ടും കൂട്ടിപ്പിടിച്ച നീണ്ട ഒരു നോട്ടം നോക്കി.

ഇടവഴി വളവു തിരിയുന്നിടത്തെത്തിയപ്പോൾ തിരിഞ്ഞു നോക്കി. നളിനിയേടത്തി ഗേറ്റിൽ തന്നെ നോക്കി നിൽക്കുന്നുണ്ട്. വെയിലടിച്ചപ്പോൾ കണ്ണിൽ വെള്ളം വന്നത് മുണ്ടിൻറ അറ്റം കൊണ്ട് തുടച്ചു. ഇടവഴിയിൽ ആ ഭാഗത്ത് തണൽമരങ്ങളില്ല.

********





കെ.എം. ഷെരീഫ്

പഴയ വിപ്ലവകാലങ്ങളിലെ തലമുറയും ഈ കഥകളിൽ എവിടെയും ഭൂതകാല വാഴ്ത്തുക്കളാകുന്നില്ല. പകരം അവരെങ്ങനെ പുതിയ കാലത്തിലൂടെ സഞ്ചരിക്കുന്നു എന്നതാണ് ഇവയിൽ പ്രധാനം. എടുത്ത് കളയാൻ ആകാത്ത വിധം വലിച്ചെറിഞ്ഞാലും പ്രത്യക്ഷപ്പെടുന്ന പ്രചാരണ നോട്ടീസ് പോലെയോ ചുമരെഴുത്ത് പോലെയോ അവർ പുതിയ ജീവിതങ്ങളിൽ ഇഴുകിച്ചേരുന്നു. തീർച്ചയായും കാലത്തിന്റെ രാസമാറ്റങ്ങളോടെ.

***എം. എം. സോമശേഖരൻ***

ലളിതവൽക്കരണം ഈ കഥകളുടെ പൊതുസ്വഭാവമാണ്. അത് പക്ഷെ അവയുടെ രാഷ്ട്രീയവുമാണ്. ദൈനംദിനജീവിതത്തെ വിശദമായി രേഖപ്പെടുത്തിക്കൊണ്ടാണ് ഈ കഥകൾ അവയുടെ രാഷ്ട്രീയത്തോട് നീതി പുലർത്തുന്നത്

***രാജശ്രീ. ആർ***